# ആത്മപോഷിണി

| പുസ്തകം ൧ | ൧൦൯൮ ധനു | ലക്കം ൯ |
|---|---|---|

മംഗളം.



ജയിക്കു സംഖ്യാരഹിതങ്ങളാം ജഗൽ-
കടാഹനിർമ്മാണകലാന്തടാകമേ,
ജയിക്കു നിഷ്കമ്പമഹാനിർവികാരക-
പ്രദീപമേ, ശാശ്വതമൂലതത്ത്വമേ!

—വള്ളത്തോൾ നാരായണമേനോൻ.

## മൂലതത്വങ്ങളുടെ അനിത്യത്വം.

സജാതീയങ്ങളും വിജാതീയങ്ങളുമായ ശക്തികളോടു ള്ള സംയോഗവിയോഗങ്ങളിൽ ഓരോ ശക്തിവിശേഷത്തിന്നും പ്രത്യക്ഷമായിട്ടുണ്ടാകുന്ന വികാരത്തേയും അതുകൊണ്ടുള്ള സ്വരൂപഭേദത്തേയുമാകുന്നു ഫലം, ഫലമെന്നു നാം പറയുന്നത്. ഈ ഫലങ്ങൾ ചില കാലദേശപ്രകൃതികളിൽ മനുഷ്യന്ന് അനുകൂലങ്ങളും ചിലതുകളിൽ പ്രതികൂലങ്ങളുമായിരിക്കും. ഇവയത്രേ ഇഷ്ടാനിഷ്ടരൂപങ്ങളായ അനുഭവങ്ങൾ. ലോകത്തിൽ ഏതുതരം അനുഭവങ്ങളുടേയും മൂലതത്വമെന്തെന്നു വിചാരംചെയ്തു നോക്കിയാൽ നമ്മുടെ അന്വേ

ഷണം ഒരു ഏകത്വത്തിന്നഭിമുഖമായി ചലിക്കുന്നതു കാണാം. ആ പ്രമാണത്തെ അവലംബിച്ചു നാം തീർച്ചയാക്കുന്നതു, സർവ്വശക്തികളുടേയും മൂലതത്വം ഒന്നാണെന്നതന്നെയാകുന്നു. ഏകമായ ഈ മൂലതത്വത്തിന്നുണ്ടാകുന്ന— അഥവാ കല്പിക്കുന്ന— അവസ്ഥാന്തരങ്ങളെ ഭേദക്രമംനിമിത്തം നാം നാനാവിധമായി ഗ്രഹിക്കുകയും, മൂലതത്വം ഏകമല്ല അനേകമാണെന്നു നിശ്ചയിക്കുകയും ചെയ്യുന്നു. മനുഷ്യബുദ്ധിക്ക് അഗോചരമായ സ്ഥാനമാണ് ഏകമായ മൂലതത്വത്തിനുള്ളത്. അത് എത്രത്തോളം ഗോചരമായിത്തീരുന്നുവോ, അത്രത്തോളം അതിന്റെ ഏകത്വത്തിന്നു ഹാനിവരികയാണ് ചെയ്യുന്നത്. വാസ്തവത്തിൽ മൂലതത്വത്തിന്റെ ബുദ്ധിഗോചരമായ അവസ്ഥയ്ക്കുണ്ടായ മറെറാരു പേരാണ് അനേകത്വം എന്നല്ലാതെ, അത് ഒരിക്കലും അനേകമായിരിക്കുന്നതല്ല.

ബുദ്ധിയുടെ പരിച്ഛിന്നതയാൽ ഒരിക്കൽ അതിന്നു ഗോചരത്വവും ഒരിക്കൽ അഗോചരത്വവും വ്യവഹാരഭേദത്തെ ആശ്രയിച്ച് അതിങ്കൽ കല്പിക്കപ്പെടുകയാണ്. ഈ പരമാർത്ഥദൃഷ്ടിയെ അവലംബിച്ചു, നമ്മുടെ ശാസ്ത്രസിദ്ധാന്തങ്ങളേയും അവയുടെ വിനിയോഗവൈചിത്ര്യത്തേയും അവയുടെ ബാഹ്യസ്വരൂപഭേദങ്ങളെയും പരിഗണനം ചെയ്യുന്നതിന്നുള്ള പാടവവും വിവേകവുമാണ് വാസ്തവമായ പാണ്ഡിത്യം. ഈ ദൃഷ്ടിയെ അഭ്യസിച്ച് ഇതിൽ സ്വതന്ത്രമായി വ്യവഹരിക്കുന്നതിന്നു കുശലന്മാരായിത്തീർന്നിട്ടുള്ള മഹാന്മാരത്രേ നമ്മുടെ പൂർവ്വന്മാരായ ശാസ്ത്രകർത്താക്കന്മാർ. ഏതു ശാസ്ത്രത്തിന്റേയും അധിഷ്ഠാനമായി അവരവർ അംഗീകരിച്ചിട്ടുള്ള ഏതുവിധം മൂലതത്വങ്ങളുടെയും യഥാർത്ഥമായ സ്വരൂപം ഏകമായിരിക്കുന്നതാണെങ്കിലും, ആ ശാസ്ത്രസിദ്ധാന്തങ്ങളെ മററുള്ളവർക്കറിയത്തക്കവണ്ണം വിവരിക്കുന്നതിന്നു പുറപ്പെടുന്ന ആചാര്യന്മാർ ആ തത്വ

[illegible] സാമാന്യത്തെ അനുവദിച്ചുംകൊണ്ടാണ് ആരം
ഭിപ്പിച്ചിരുന്നതെന്നു സൂക്ഷ്മദൃഷ്ടിയിൽ കാണാം. ബുദ്ധിഗോച
രമല്ലാത്ത ആ തത്വങ്ങളുടെ ഏകത്വം വ്യവഹാരപ്രധാ
നമായ ശാസ്ത്രസിദ്ധാന്തനിരൂപണത്തിന്ന് ഉപയോഗവും
സാഹിത്യവുമില്ലാത്ത നിലയിൽ കേവലാനുഭവരൂപമായിരി
ക്കുന്നതാകകൊണ്ട്, ആ ഏകത്വത്തിന്റെ യഥാർത്ഥമല്ലാത്ത
രൂപത്തെ അധിഷ്ഠാനമായി അവക്കും അംഗീകരിക്കേണ്ടി
വന്നതാണ്. ബുദ്ധിഗോചരമായ ആ കല്പിതരൂപം ദേശ
കാലാദിനിമിത്തങ്ങൾക്ക് അധീനമാകയാൽ തരതമഭാവമുള്ള
തും നിത്യാനിത്യരൂപവുമായിരിക്കുന്നു. ഒരു തത്വം മററൊ
ന്നിനെ അപേക്ഷിച്ച് സൂക്ഷ്മവും ആഭ്യന്തരവും അദൃശ്യവുമാ
ണെന്നു വരുന്നദിക്കിൽ, അത് അതിനെയല്ലാത്ത മറെറാ
ന്നിന്ന് അധിഷ്ഠാനമായിരിക്കുമെന്നാണ് വ്യവഹാരത്തി
ന്റെ ക്രമം. അത്യന്തം സ്ഥൂലവും ബാഹ്യവും ദൃശ്യവുമാ
യ സ്വരൂപം സർവ്വസാധാരണവും അനിത്യവുമാകുന്നു.
അതീന്ദ്രിയവും ഏകവുമായ മൂലതത്വം ഒരു തലക്കലും അ
ത്യന്തബാഹ്യവും ദൃശ്യവും അനിത്യവുമായ അതിന്റെ വ്യവ
ഹാരയോഗ്യമായ രൂപം മറെറതലക്കലുമായിരിക്കുന്നു. ആ
ദ്യത്തേതു പരമസിദ്ധാന്തവും ഒടുക്കത്തേതു ക്ഷണഭംഗുരമായ
അതിന്റെ ഒരു അവസ്ഥാന്തരവുമാണെന്നു പറയാം. ഈ
രണ്ടു തലയുടെയും മദ്ധ്യത്തിൽ സാപേക്ഷങ്ങളായ മൂലത
ത്വങ്ങളും അവയുടെ സ്ഥൂലരൂപങ്ങളും അനേകമായി ശോ
ഭിക്കുന്നു. അത്യന്തബാഹ്യമായ രൂപത്തിന്ന് അടുത്തു മു
കളിലുള്ള രൂപം മൂലതത്വമായിരിക്കും. അത് അതിന്നടി
യിലുള്ള ആഭ്യന്തരരൂപത്തെക്കാൾ സ്ഥൂലമായിരിക്കയും
ചെയ്യും. ഇങ്ങിനെ ഏകമായ സ്ഥാനത്തെത്തുന്നതിന്നിട
യിൽ ഓരോരുത്തരുടേയും ഗ്രഹണശക്തിയിൽ പ്രത്യക്ഷപ്പെ
ടുന്നവയായി ഭിന്നഭിന്നങ്ങളായ അനേകം മൂലതത്വങ്ങളു
ണ്ട്. അവതന്നെ അതേ സമയത്തുതന്നെ, മറെറാരു ദൃഷ്ടി
യിൽ ബാഹ്യമായ സ്ഥൂലരൂപമായും ഇരിക്കുന്നു. ഇവയെ കാ

യും ചെയ്യും, കൂടാതെ ഭഗവാൻ വസിഷ്ഠമഹർഷി ഇപ്പോൾ തന്നെ കല്പിച്ചയച്ചുമിരിക്കുന്നു. ഓ! ജയം ആദ്യത്തേതിന്നുതന്നെ ലഭിച്ചു.

“എന്തെങ്കിലും ചെയ്തു മഹാജനങ്ങളിൽ
സന്തുഷ്ടി നൽകുന്നതു സജ്ജനവ്രതം
എന്താതനാത്മാവിനൊടൊന്നെയും വെടി-
ഞ്ഞെന്തിന്നു പണ്ടീ വ്രതമാചരിച്ചു താൻ?”

എന്നു രാമൻ തന്നെത്താൻ ചോദിച്ചുപോയി. ഉടനെ “ഇല്ലത്തിൽ പ്രിയ വാഴ്കയെന്നതു ജനങ്ങൾക്കിഷ്ടമല്ലായ്കയാൽ” അവരെ തൃപ്തിപ്പെടുത്തുവാൻ വേണ്ടി, “വാട്ടുന്ന തൻജീവനാം നൽത്താരിന്നു വികാസവും വിപുലമാമാനന്ദവും നൽകുമാപ്പൂന്തേൻമൊഴിയെ” ശൂന്യവിപിനേ പുല്ലായിട്ടു കളഞ്ഞു; പശ്ചാത്തപിച്ചില്ലതാനും. ഇതിൽ അധികം അദ്ദേഹം എന്താണു ചെയ്യേണ്ടത്? എന്തു സ്വാർത്ഥപരിത്യാഗം! എന്തു ജനരഞ്ജകത്വം!! എന്തു ദൃഢവ്രതത്വം!!!

ശ്രീരാമന്റെ അനുരാഗം നിർമ്മലവും സുസ്ഥിരവും ആയിരുന്നു. ഗത്യന്തരമില്ലാത്ത ഒരവസ്ഥയിൽ എത്തിയപ്പോൾ മാത്രമേ അദ്ദേഹം മേൽപ്രകാരം പ്രേയസിയെ ഉപേക്ഷിക്കുന്നുള്ളു. നായികയുടെ പേരിലുള്ള ദൃഢാനുരാഗത്താൽ അദ്ദേഹത്തിൻ പിന്നീടുണ്ടായ അവസ്ഥ എത്ര ശോചനീയമായിരിക്കുന്നു! സീതാസ്മരണഹേതുക്കളായ പൂർവ്വപരിചിതവസ്തുക്കളുടെ ദർശനം മർമ്മഭേദകമായിട്ടാണ് ആ പ്രണയിക്കനുഭവപ്പെടുന്നത്. പഞ്ചവടീപ്രവേശാവസരത്തിൽ രാമൻ എന്തെന്തു വികാരങ്ങൾക്കടിമപ്പെട്ടുപോകുന്നു! ശംബൂകന്റെ വാക്കിൽനിന്നു താൻ തൽക്കാലം നില്ക്കുന്ന സ്ഥലം,

“പണ്ടേക്കാടെതിലാണു തങ്ങൾ വളരെസ്സംസാരസൌഖ്യങ്ങളെ-
ക്കൊണ്ടാടുന്ന ഗൃഹസ്ഥരായുമധികം ധർമ്മത്തിലാസക്തിയോ-

ഒരന്നാരണ്യകരായുമേകസമയേമോദിച്ചു''

വാണത്. ആ ജനസ്ഥാനമാണെന്നറിഞ്ഞപ്പോൾ,

"ഒരുവനൊരാളിൽ സ്നേഹമായാലവന്നു-
ള്ളോരു നിരുപമസൌഖ്യദ്രവ്യമായാളു തന്നെ
യരികിൽ മരുവിയൊന്നും ചെയ്കയില്ലെങ്കിലും താൻ
മരുവുമൊരു സുഖത്താൽ തന്നെ ദുഃഖത്തെ നീക്കും"

എന്ന് അനുഭവംകൊണ്ടറിഞ്ഞിരുന്ന ആ വിരഹിക്കു, വ
ല്ലതായ ഒരാപത്താണ് തനിക്കു നേരിട്ടുന്നത് എന്നു തോ
ന്നി. എന്നുമാത്രമല്ല,

"കോലം തെല്ലു കഴിഞ്ഞു പിമ്പു പരം തീവ്രം വിഷം പോലെയും
കോലത്തിൽ ദൃഢമായ് പ്പൊട്ടുന്നനെ തറച്ചിട്ടും ശരം പോലെയും
മേലേ മുൻതൊലിമൂടി മർമ്മണി പുനഃ പൊട്ടും വ്രണം പോലെയും
മാലപ്പോൾ പുതുതായുമേറെ വലുതായും നൽകി താപത്തിനെ."

അതിനു സമീപംതന്നെയാണ് പഞ്ചവടീപ്രദേശം എന്നോ
ർത്തപ്പോൾ അദ്ദേഹം വല്ലാതെ കുഴങ്ങി. ഉടൻതന്നെ തി
രിച്ചുപോയ്ക്കളയാമെന്നു വിചാരിച്ചു. പക്ഷേ, പഞ്ചവടീ
സ്നേഹം അതിനനുവദിച്ചില്ല. അനുവദിക്കാൻ ന്യായവുമു
ണ്ടായിരുന്നില്ല. ആ പഞ്ചവടിയിലാണല്ലോ,

"ഈ വനം സീതയുമായ് സ്സുഖേന ബദ്ധനാം താൻ, തദനുപിമ്പാലയേ
ഗോദാവരീപുഴതിങ്കലെക്കഥകളാലല്ലോ കഴിച്ചു ദിനം!
ആ പ്രാണപ്രിയസിയെക്കളഞ്ഞഥ തനിച്ചപ്പാവമക്കാട്ടു പോയ്
കാണുന്നതെന്നങ്ങിനെ? മാനിയാമെയതിനെപ്പോകുന്നതെന്നങ്ങിനെ?"

കാട്ടുവിൽ പോയികാണുകതന്നെ ചെയ്തു. അവിടെ
വെച്ച്, "സ്വാഭാവികമായ അസാധാരണ ധൈര്യംകൊ
ണ്ട്, അത്യുഗ്രമായ വിരഹതാപത്താൽ തളർന്നിരിക്കുന്ന ആ
രാമനെ ഉറപ്പിക്കു"വാൻ വാസന്തി കൂടക്കൂടെ ഉപദേ
ശിച്ചിരുന്നെങ്കിലും, അങ്ങിനെ ചെയ്യാൻ തീരെ അശക്ത
നായ രഘുനാഥൻ രാമൻെറ "ദൃഷ്ടികൾ അസ്ഥിരങ്ങളായും നി

സ്പന്ദങ്ങളായും വിഷയഗ്രഹണശക്തിയില്ലാതെ പരിഭ്രമി
ച്ചുപോകുന്നു." കൂടാതെ,

"എല്ലാക്ഷീമണിയേറ്റു പക്ഷിമൃഗവൃക്ഷങ്ങൾക്കു നീവാരവും
പുല്ലും വെള്ളവുമന്നു തൽമൃദുകരംകൊണ്ടേകി രക്ഷിച്ചവോ
രല്ലാത്തൊരു വികാരമുള്ളിലവയെക്കാണുമ്പോളുൾക്കാമ്പിനിൽ
കല്ലും കൂടിയുടഞ്ഞുപോംവിധമുരുകുന്നു ദ്രവം പോലവേ"

തന്നെയല്ല,

"മതിമുഖിജലമേകിപ്പണ്ടു രക്ഷിച്ചതാകും
പുതിയ കുസുമമോരോന്നുള്ളതാംനൽക്കടമ്പും,"

"പുത്തൻപീലികൾ നല്ല ഭംഗിയിൽ വിടുർത്തിക്കൊണ്ടു നന്നായ് മുള-
ച്ചോർത്തീടും ശിഖ ചെന്തരത്നമകുടം പോലേ പ്രകാശിച്ചഹോ!
നൃത്തം ചെയ്തു മദിച്ചു തന്റെ പിടയോടൊത്തക്കടമ്പിന്റെമേൽ"

ഇരുന്നു കൂകുന്നു; പണ്ട്,

"വട്ടംചുറ്റുമ്പൊളൊപ്പം പുടമതിനകമേ വൃത്തമായ്ച്ചുറ്റുമക്ഷി-
യെല്ലാമൊട്ടോട്ടുന്ന ചില്ലീലതയുടെ കളിയാൽ ഭംഗി മേന്മേൽവളർത്തി
കൈകൊട്ടും താളമൊപ്പിച്ചവനിമകൾ കളിപ്പിച്ചൊരാമയൂരക്കുട്ടൻ
താനും"

"മുന്നം കല്ലിലിരുന്നു ജാനകി മൃഗങ്ങൾക്കന്നേകം ദിനം
നന്നായ്പ്പുല്ലു കൊടുത്തതോർത്തവ വിടുന്നില്ലിന്നുമേറ്റീക്കിനെ,
നന്ദിച്ചക്കദളീവനത്തിനിടയിൽ ഞ് ഭൂപുത്രിയോടൊത്തു താ-
നന്നും പണ്ടു ശയിച്ചിരുന്ന ശിലയും,"

വീക്ഷണത്തിന്നു വിഷയീഭവിക്കുമ്പോൾ അവയെക്കാ
ണുവാൻ ശക്തനാകാതെ രാമ "സാധു "കേണുകൊണ്ടു മ
റ്റൊരിടത്തേയ്ക്കു മാറിപ്പോകയും" ചെയ്യുന്നു. ഇതെല്ലാം
നിർമ്മലഹൃദയത്തിൽ ദൃഢതരമായും അഗാധമായും ലയിച്ചു
കിടപ്പുള്ള അനുരാഗത്തിന്റെ ബാഹ്യചിഹ്നങ്ങളല്ലാതെ
മറ്റെന്താണ്? "കാര്യം കഴിഞ്ഞുപോയില്ലേ? ഇനി ധൈര്യ
ത്തെ അവലംബിക്കുക" എന്നു വാസന്തി പറഞ്ഞതി

... ...ന്‌ പുറപ്പെട്ടുവിക്കുന്ന ഉത്തരത്തെ വ്യാഖ്യാനിക്കു ... കുറെക്കൂടി സംഗതികൾ മനസ്സിലാക്കാം. അ ... പറയുന്നു:— "എന്താണിത്ര പറയാനുള്ളതുദൈ ... ..."

"...ൽനിന്നു മമ വല്ലഭേ വേർപിരിഞ്ഞി
...രു വത്സരമിതാ, തികയുന്നിതിപ്പോൾ
...രം നശിച്ചവിധമായ്‌ പ്രിയതമെൻറ പേരു—
...രാമദേവിമതിലിപ്പോഴുമില്ലെ ജീവൻ?"

...യുടെ നിമിഷനേരത്തെക്കെങ്കിലുമുള്ള വിരഹം സഹി ...വാൻ താൻ ശക്തനല്ലെന്നു മാത്രമല്ല, തൻെറ ദേഹദേ ...കളുടെ വിയോഗത്തിനുകൂടി കാരണമാകത്തക്കവിധം ...യു സ്മരിക്കുകപോലും വഹിയാത്ത ഒ...വസ്ഥയാണെന്നും, —അതായതു പ്രിയതമയായ ജാനകിയുടെ പേരിൽ അത്ര ...ത്രം നിർമ്മലവും അഗാധവുമായ അനുരാഗമാണു തനി ...ക്കുള്ളതെന്നും —എന്നാൽ, ഇത്രത്തോളം സ്നേഹിക്കുന്ന ആ സാദ്ധ്വിയെ ഉപേക്ഷിച്ചുകളഞ്ഞു, ജനമോദത്തെ സമ്പാ ...ദിക്കുവാൻ ആത്മാവിനെപ്പോലും ബലികഴിച്ചു വിജയം ...ടീട്ടുള്ള പൂജ്യന്മാരായ പൂർവ്വന്മാരാൽ ഹാനിലേശംതട്ടാ ...തെ അതുവരെ പരിശുദ്ധമായി പരിരക്ഷിക്കപ്പെട്ടുപോന്ന ...രവികുലത്തിനു താൻമൂലം ഇദംപ്രഥമമായി ഒരു കളങ്കാ ...വരുത്തിക്കൂട്ടുന്നതു ഐഹികമായും ആമുഷ്മികമായും തനി ...ക്കു ഉൽഗതി ലഭിക്കാത്തവിധമുള്ള ഗുരുശാപത്തിനു ഹേതു ...വാകുമല്ലോ എന്നു ഭയപ്പെട്ടും, മറിച്ചുപ്രവൃത്തിച്ചാൽ വ ...സിഷ്ഠസന്ദേശം അഷ്ടാവക്രൻ വന്ന്‌ അറിയിച്ചപ്പോൾ "...ജനാരാമോദത്തിനുവേണ്ടി ജനകാത്മജയെപ്പോലും ഉപേക്ഷി ...ക്കുവാൻ സന്നദ്ധനാണ്‌" എന്നു താൻ പറഞ്ഞതു കേ ...ട്ടു "...രഘുകുലരാജാക്കന്മാരിൽവെച്ച്‌ ഉത്തമനാണെന്ന്‌ ആ ... ശ്ലാഘിക്കുന്നത്‌ ഇതുകൊണ്ടുതന്നെയാണ്‌" എ ...ന്നു ... തന്നെ അഭിനന്ദിച്ച ആ വല്ലഭയ്ക്കുതന്നെ ഒരുപ

ക്ഷേ രുചിക്കാതെ വന്നെങ്കിലോ എന്നു ശങ്കിച്ചും മാത്രമാണെന്നും, ഉള്ള മഹനീയമായ ഒരഭിപ്രായമല്ലേ ഇതിൽനിന്ന് അനുമേയമായിരിക്കുന്നത്? പ്രണയത്തിൻെറ ദാർഢ്യം വിസ്മയനീയം തന്നെ!!

രാമൻ പരിശുദ്ധമായ പ്രേമാമൃതത്തിൽ മഗ്നനാണെങ്കിലും, പ്രമത്തനല്ല. രാജധർമ്മം അനുസരിച്ചുള്ള തൻെറ സകല കൃത്യങ്ങളും ഒട്ടുംതന്നെ ലോപം കൂടാതെ ആ മഹാൻ നിർവ്വഹിക്കുന്നു. ഭാര്യാവിരഹദുഃഖം, ബാലമരണത്തിനുള്ള ഹേതുവിനെ ആരായുവാനോ അറിഞ്ഞ ഉടനെ തൽപരിഹാരാർത്ഥം ഖഡ്ഗധാരിയായി പുഷ്പകവിമാനത്തിൽ കേറി ശൂദ്രതാപസനെ അന്വേഷിപ്പാൻ ദിഗ്ഭ്രമണം ചെയ്യുന്നതിനോ പ്രതിബന്ധകമായിത്തീരുന്നില്ല. കനിവും സ്നേഹവും മററവസരങ്ങളിൽ അദ്ദേഹത്തിനു ധാരാളമുണ്ടെങ്കിലും "പൂർണ്ണഗർഭരാത്തയാം ക്ഷിതിജയെക്കൈവിട്ടു"ന്നതിലും "ശൂദ്രമുനിതൻനേരെ ഘോരം ഖഡ്ഗമയക്കുന്നതിലും" അവയുടെ സ്പർശംപോലും കാണാത്തത് അത്ഭുതംതന്നെ. താൻമൂലം അന്യരെ വ്യസനിപ്പിക്കുന്ന വിഷയത്തിൽ അദ്ദേഹം വളരെ വിമുഖനാണ്. പഞ്ചവടീദർശനത്താൽ തനിക്കുണ്ടായ ശോകാവേശത്തെ കണ്ടു മനം കലങ്ങിയ വാസന്തിയോടു ആ പരദുഃഖജ്ഞൻ പറയുന്നതെന്തെന്നു നോക്കുക:— "സഖീ വാസന്തീ! സുഹൃത്തുക്കൾക്കിങ്ങും രാമൻെറ ദർശനം കേവലം വ്യസനകരമായിത്തന്നെ ഇരിക്കും. ഞാനെത്രനേരം ഭവതിയെ ഇങ്ങനെ കരയിക്കാം? അതിനാൽ പോകുന്നതിനായി എനിക്കനുവാദംതരൂ!" പരാനുകമ്പയുടെ പരമമായ പാരമ്യം പ്രതിപദം പ്രതിബിംബിച്ചുകാണുന്ന ഒരു പദപുഞ്ജമല്ലയോ ഇത്?

ആത്മശ്ലാഘയില്ലെന്നു മാത്രമല്ല, പരഗുണകണികയെപ്പോലും പ്രശംസിക്കുന്ന ശീലം നമ്മുടെ നായകനിൽ സഹജമായി പ്രകാശിക്കുന്നുമുണ്ട്. യജ്ഞാശ്വത്തിൻെറ ര

...നായി നിയോഗിക്കപ്പെട്ട വത്സ ചന്ദ്രകേതുവിനോട് ...നിനാൽ തന്റെയും ശത്രുവിന്നു കരുരേണ്ടവനാ...ന്റെ, ദ്രോഹമെന്നു സ്വയം സമ്മതിക്കുന്ന പ്രവൃ...ത്തിക്കുറ്റം അധിക്ഷേപിക്കാതെ അവ ക്ഷത്രിയധർമ്മത്തി...ന്ന ...പ്പവയാണെന്നു (സ്വപുത്രനെന്ന് അറിയുന്നതി...ന മുമ്പിൽത്തന്നെ)സസന്തോഷം പ്രസ്താവിക്കുകയും, രഘി...ന്റെ ഗുണങ്ങളെ അത്യധികം അഭിനന്ദിക്കുകയും ചെയ്തു ...ത് എത്ര ഹൃദയംഗമമായിരിക്കുന്നു! ഇതിൽനിന്നു ത...ന്റെ മഹത്ത്വത്തിന്റെ ക്ഷമയും പ്രത്യക്ഷപ്പെടുന്നുണ്ടല്ലോ. ...ത്തിനു പ്രത്യേകം ദൃഷ്ടാന്തം ആവശ്യമില്ല. എല്ലാ ...മ്പും എല്ലാപ്രവൃത്തിയിലും അതു വ്യക്തമായിക്കാണാം. ...സത്വന്മാക്കു മാത്രം സുലഭമായ മാഹാത്മ്യവിശേഷമ... "കലഹിരുചിശമിപ്പിക്ക"ന്നതോടുകൂടി ഗർവമെന്തോ ...ച്ചു, മാനസത്തിൽ സുഖമയരസവും താൾമയും ചേർത്ത് ...ന്തോപരവശത് ആശ്ചര്യപൂർവം ലവനിൽ —ധീരവീ...നായ ആ ക്ഷത്രിയകുമാരനിൽ —ജനിപ്പിച്ചത്. ആപ...ൽ ...സ്ഥൈര്യം എന്ന ഗുണം, ശൂന്യവിപിനത്തിൽ പ്രിയയെ ...ഗിട്ട കളഞ്ഞു പശ്ചാത്തപിക്കാത്ത ആ പ്രണയിക്കു ... ഉള്ളതാണ്. അനർത്ഥകരങ്ങളായ കോപാദിവികാ...ങ്ങളെ മനസ്സിൽത്തന്നെ നിഗ്ഗ്രഹനം ചെയ്യാനുള്ള സാമ...ത്ഥ്യംകൊണ്ടേ, അവാസ്തവാപവാദത്തിന്റെ ശ്രവണത്തിലും ...വർത്തകന്മാരുടെ നേരെ യാതൊരു ഭാവഭേദവും പ്രക...ിപ്പിക്കാത്ത ഒരാൾക്ക് ഇല്ലെന്ന് ആരെങ്കിലും പറയുമോ? ...നാടകത്തിൽ ഭവഭൂതിയുടെ നായകനായ രാമൻ,

"...തിഭക്തിസ്നേഹങ്ങളു
...ശ...ാസവുമാശ്രയിക്കുമാലയമോ
...ത്യുൽകൃഷ്ടം ധർമ്മമൊ—
...കാരം പൂണ്ടതോ പ്രസന്നമതായ്" എന്ന് ഉൽ...

...ക്കുന്നതക്ക അനുകരണീയനായ ഒരു മഹാപുരുഷൻ ...ന്നു.

...൧൯.

— ആർ. സി. ശർമ്മാ.




# I

ദേശാന്തരസഞ്ചാരം കഴിഞ്ഞു 'കോററാലിയ'സെമീ ന്ദാർ, മോട്ടിബാബുവും, പരിവാരങ്ങളും തോണിവഴിയായി സ്വഗൃഹത്തിലേക്കു മടങ്ങുകയായിരുന്നു. പതിവുപ്രകാരം അവർ ഉച്ചയാകുന്നതിന്നു മുമ്പുതന്നെ പുഴവക്കത്തുള്ള ഒരു ചന്തസ്ഥലത്തിന്നരികേ വിശ്രമിച്ച് ഊണിന്നുള്ള ഏർപ്പാടുകൾ ചെയ്തുകൊണ്ടിരിക്കേ, ഏകദേശം പതിനാറു വയസ്സു പ്രായംചെന്ന ഒരു ബ്രാഹ്മണകുമാരൻ തോണിക്കരികെ വന്നെത്തി.

"ഇപ്പൂര് എങ്ങട്ടാണാവോ പോകുന്നത്?" എന്നു ചോദിച്ചു.

മോട്ടിബാബു:— "കോററാലിയയിലേക്കു്"

ബ്രാഹ്മണകുമാരൻ:— "ദയചെയ്ത് എന്നെക്കൂടെ നന്ദിഗ്രാമംവരെ കൊണ്ടുപോകാമോ?"

മോട്ടിബാബു:— "യാതൊരു വിരോധവും ഇല്ല. എന്താണ് പേരു്?"

ബ്രാഹ്മ: കു:— "താരാചരൻ."

ദേഹത്തിന്റെ നിറവും, കണ്ണുകളുടെ പ്രകാശവും, അധരപുടത്തിൽ കളിയാടിക്കൊണ്ടിരുന്ന മന്ദഹാസത്തിന്റെ പ്രസന്നതയും ആ ബാലസ്വരൂപത്തിന്റെ നിസ്സർഗ്ഗകാന്തിയെ പതിന്മടങ്ങു വർദ്ധിപ്പിച്ചു. അരയ്ക്കുമേലെ നഗ്നമായിരുന്ന ആ ദേഹത്തിൽ വസ്ത്രാദ്ധംബരംതന്നെ 'കേഷ്ടി'യായിരുന്നു എന്നുമാത്രമല്ല, ആകപ്പാടെയുള്ള പുഷ്ടിയും പരിമിതമായിരുന്നു. അവയവങ്ങളുടെ ആകൃതി കണ്ടാൽ,

---
* ഒരു ടാഗോർ'കഥ

...ത്രപം വല്ല ശില്പിവര്യന്റെയും കരകൌശലഫല... ഒരു ശിലാപ്രതിമയോ മറ്റോ ആണെന്നു തോന്നി...

"...ലകനേ! വേഗത്തിൽ കുളിച്ചു തോണിയിലേക്കു വ... നമുക്ക് ഒന്നായി ഊൺ കഴിക്കാം." എന്നു മോട്ടി... അതിവാത്സല്യത്തോടേ പറഞ്ഞു.

താരാചരൻ "അല്പം ക്ഷമിക്കണേ" എന്നു പറഞ്ഞുകൊണ്ടു അടുക്കളയിലേക്കു ചാടിപ്പോയി വെപ്പുപണിയിൽ വാലിയക്കാരെ സഹായിക്കാൻ തുടങ്ങി. മോട്ടിബാബുവിന്റെ വെപ്പുകാർ ഉൾനാട്ടുകാരായിരുന്നതിനാൽ മത്സ്യം വെയ്ക്കാനും മററും നല്ലപോലെ അറിഞ്ഞിരുന്നില്ല. ആ പണി താരാചരൻ ഏറെറടുത്തു തന്റെ പചനപാടവത്തെ പ്രത്യക്ഷപ്പെടുത്തി. അടുക്കളപ്പണിയിൽ വളരെക്കാലം പഴകിയവന്റെ പാടവത്തോടുകൂടി പിന്നീട് ഒന്നുരണ്ടു പച്ചക്കറിപ്പദാർത്ഥങ്ങൾ അവൻ ഉണ്ടാക്കി. പണിയെല്ലാം കഴിഞ്ഞ ഉടനെ പുഴയിലേക്കു ചാടി ഒന്നു മുങ്ങി, തന്റെ ചെറുഭാണ്ഡത്തിൽ നിന്ന് അതിശുഭ്രമായ ഒരു മുണ്ടെടുത്തു ചുററി. നെററിയിൽ വീഴുന്ന തലമുടിച്ചുരുളുകളെ ചെറിയൊരു മരച്ചീപ്പുകൊണ്ടു വാരു മിനുക്കി, പിന്നിൽ കെട്ടിവെച്ചു. പിന്നീട്, മാറിൽ തിളങ്ങുന്ന ഉപവീതത്തോടുകൂടി ഗൃഹനായകന്റെ മുമ്പിൽ ചെന്നു സന്നദ്ധനായിനിന്നു.

മോട്ടിബാബുവിന്റെ പത്നി അന്നപൂർണ്ണാദേവിയും, ...ഴു വയസ്സു പ്രായം ചെന്ന മകൾ ചാരുവും ഇരുന്നിരുന്ന മുറിയിലേക്കു അദ്ദേഹം താരാചരനെ കൂട്ടിക്കൊണ്ടുപോയി. സുഭഗനായ ആ ബാലനെ കണ്ട ക്ഷണത്തിൽ ആ സാധ്വിയുടെ ഹൃദയം സ്നേഹാർദ്രതയാൽ അവനിൽ ലയി...

ച്ചു സന്തോഷഭരിതമായി. ‟അവൻ എവിടുന്നു വരുന്നു, ആരുടെ മകനായിരിക്കും. ഇത്ര നല്ലൊരു കുട്ടിയെ അവന്റെ അമ്മ എങ്ങിനെ പിരിഞ്ഞിരിയ്ക്കും?” എന്നും മററുമായിരുന്നു അവരുടെ ആലോചനകൾ.

മോട്ടിബാബുവിന്റെ അരികത്തുതന്നെ താരാചരന്നും ചോറു വിളമ്പി. അവൻ നല്ലപോലെ ഊണുകഴിക്കാത്തതു കണ്ടപ്പോൾ, അതു ലജ്ജകൊണ്ടായിരിക്കാമെന്നൂഹിച്ച് അവർ പലപ്രകാരത്തിലും നിർബന്ധിച്ചുനോക്കി. പക്ഷേ, ആർ തന്നെ നിർബന്ധിച്ചാലും തന്റെ സ്വന്തം ഇഷ്ടപ്രകാരമല്ലാതെ മററുള്ളവരെ സന്തോഷിപ്പിക്കാൻ വേണ്ടി വല്ലതും ചെയ്യുന്ന സമ്പ്രദായം തനിക്കില്ലെന്നു താരാചരൻ എളുപ്പത്തിൽ പ്രത്യക്ഷപ്പെടുത്തി; ആ സ്വാതന്ത്ര്യപ്രകടനം ഒരു തന്നിഷ്ട’ക്കാരന്റെ മക്കടപ്പിടുത്തംപോലെ നിർഹ്ലാദമായി തോന്നിയതുമില്ല.

ഊണു കഴിഞ്ഞശേഷം, അന്നപൂർണ്ണ അവനെ അടുക്കൽ വിളിച്ചിരുത്തി, ഓരോ വർത്തമാനങ്ങൾ അന്വേഷിക്കാൻ തുടങ്ങി. ശരിയായ ഒരു ചരിത്രം അവനിൽനിന്നു കിട്ടുവാൻ അവൎക്ക സാധിച്ചില്ലെങ്കിലും, പത്തുപതിനൊന്നു വയസ്സുള്ളപ്പോൾ അവൻ വീട്ടിൽനിന്നു ചാടിപ്പോയ വിവരം അവർ ഗ്രഹിച്ചു.

‟താരാചരന്ന് അമ്മയില്ലേ?” എന്നായിരുന്നു അന്നപൂർണ്ണയുടെ ചോദ്യം.

‟ഉണ്ട്.”

‟അവൎക്ക നിന്നോടു സ്നേഹമില്ലേ?”

ഈ ചോദ്യം അസംബന്ധമാണെന്നായിരുന്നു താരാചരന്റെ അഭിപ്രായം.

‟സ്നേഹമില്ലാതിരിക്കാൻ അവകാശമെന്താണ്?”

"പിന്നെ എന്തിനാണ് നീ അവരെ വിട്ടു ചാടിപ്പോ ന്നത്?"

"അമ്മയ്ക്ക് എന്നെ കൂടാതെ നാല് ആൺമക്കളും മൂ ന്നു പെൺമക്കളും ഉണ്ട്."

അന്നപൂർണ്ണ സ്തംഭിച്ചു നിന്നുപോയി.

"എന്തസംബന്ധമാണ്! നാലുവിരൽ ബാക്കിയുണ്ടെ ന്നു കരുതി ആരെങ്കിലും ഒരു വിരൽ മുറിച്ചുകളയാറുണ്ടോ?"

# II

താരാചരൻെറ ജീവചരിത്രം അവൻെറ ആയുഷ്കാലം പോലെതന്നെ ചുരുങ്ങിയതായിരുന്നുവെങ്കിലും, അവൻെറ സമ്പ്രദായങ്ങൾക്കെല്ലാം ആകപ്പാടെ ഒരു പുതുമയുണ്ടായിരു ന്നു. തൻെറ മാതാപിതാക്കന്മാരുടെ നാലാമത്തെ സന്താന മായിരുന്ന ആ ബാലന്നു നന്നെ ചെറുപ്പത്തിൽ പിതൃനാ ശം സംഭവിച്ചു. ആ കുഡുംബത്തിൽ കുട്ടികൾ അനേകം പേർ ഉണ്ടായിരുന്നുവെങ്കിലും, "അരുമക്കുട്ടി" താരാചര നായിരുന്നു. അമ്മയും സഹോദരന്മാരും, സഹോദരിക ളും, അയൽപക്കക്കാരും, അവനെ ഒരുപോലെ ഓമനിച്ചു. സ്കൂളിൽ പഠിപ്പിച്ചിരുന്ന മാസ്റ്റർകൂടി അവനെ അ പൂർവ്വമായിട്ടേ തല്ലിയിരുന്നുള്ളു. ആ അപൂർവ്വാവസര ങ്ങളിൽ താരാചരനോടൊപ്പം മററ കുട്ടികൾക്കും പ്ര ഹരം കിട്ടുകയും ചെയ്യും. ഇതെല്ലാം ആലോചിക്കുമ്പോ ൾ, താരാചരൻ വീടു വിട്ടോടിപ്പോകാൻ യാതൊരു ന്യായ വും ഇല്ല. പക്ഷേ സംഭവിച്ചതു നേരേമറിച്ചാണ്. അ യൽപക്കക്കാരുടെ തോട്ടത്തിലുള്ള പഴങ്ങൾ ഒന്നൊഴിയാ തെ കവർന്നതിന്നും, അവരുടെ പ്രഹരങ്ങൾ ഒന്നൊഴിയാ തെ അനുഭവിച്ചും നാൾകഴിച്ചുപോന്ന തെമ്മാടിച്ചെറുക്ക ന്മാരുടെ അമ്മമാരുടെ ശകാരവർഷം സഹിച്ചു

കൊണ്ടു സ്വഗ്രാമത്തിൽതന്നെ വസിക്കുന്നതും, ഗ്രാമത്തിൽ സവ്വരാലും ലാളിക്കപ്പെട്ട ഈ ബാലൻ വീടുവിട്ടു ചില നാടകക്കമ്പനിക്കാരുടെ കൂടെ ചാടിപ്പോന്നതും ആശ്ചര്യമല്ലേ?

താരാചരനെ കാണാതായപ്പോൾ ഗ്രാമക്കാരുടെ ഇടയിൽ വലിയ കോലാഹലമായി. അവനെ കണ്ടുപിടിക്കാൻ വേണ്ടി നാലുഭാഗത്തും പുറപ്പെട്ടുപോയിരുന്ന ആളുകൾ ഒടുവിൽ അവനെ കൂട്ടിക്കൊണ്ടുവന്നു. വ്യസനാകുലനായ മാതാവു പ്രിയപുത്രനെ മാറോടണച്ചു ബാഷ്പധാരയാൽ അവൻെറ സുകുമാരഗാത്രത്തെ അഭിഷേകം ചെയ്തു. സൌമ്യമായ വല്ല ശിക്ഷയും ഏല്പിച്ച് അവൻെറ നടപടി നന്നാക്കേണ്ടതിലേയ്ക്കു തക്കതായ ഒരു പരിശ്രമം ചെയ്യേണ്ടതാണെന്ന് ഉൽഘോഷിച്ചിരുന്ന ഗുരുജനങ്ങൾ, അവൻ തിരിച്ചുവന്നപ്പോളുണ്ടായ സന്തോഷപാരവശ്യം നിമിത്തം അവനിൽ പൂവ്വാധികമായ ദാക്ഷിണ്യത്തെ പ്രദർശിപ്പിക്കുകയാണ് ചെയ്തത്. ഇനിയെങ്കിലും വീടുവിട്ടു പോകാതിരിക്കുമെന്നാശിച്ച് അയൽവീട്ടിലെ പെണ്ണുങ്ങൾ അവനോടു മുമ്പേത്തതിലും അധികമായി സ്നേഹം ഭാവിച്ചു. പക്ഷേ ഈവക നിർബ്ബന്ധങ്ങൾ— പ്രേമനിർബ്ബന്ധങ്ങൾ പോലും— ആ ബാലനു ദുസ്സഹങ്ങളായിരുന്നു. താൻ വീടില്ലാത്തവനായിരിക്കേണമെന്നായിരിക്കാം അവൻെറ ജാതകവശാലുള്ള യോഗം!

അജ്ഞാതദേശങ്ങളിൽനിന്നു വന്നണയുന്ന വല്ല തോണികളേയോ, ദേശാന്തരസഞ്ചാരങ്ങൾക്കിടയിൽ ആ ഗ്രാമത്തിലെത്തി തരുച്ഛായകളിൽ വിശ്രമിക്കുന്ന വല്ല സന്ന്യാസിയേയോ, പുഴക്കരയിൽ പായകൊണ്ടു കൂടാരംകെട്ടി, മുളക്കഷണങ്ങൾ ചീന്തി കൊട്ടമടയുന്ന "കാപ്പിരി" കൂട്ടത്തേയോ കാണുമ്പോളെല്ലാം, പ്രേമനിർബന്ധങ്ങൾക്കടിമപ്പെടാതെ, ദുരവഗാഹമായ ബഹിർല്ലോകത്തിലെ സ്വാത

ന്ത്രി ഗീതം അനുഭവിപ്പാനുള്ള ഭാഗ്യം തനിക്കു സിദ്ധിച്ചാൽ കൊള്ളാമെന്ന മോഹം ആ ബാലന്റെ അന്തരംഗത്തിൽ ബലവത്തരമായി അങ്കുരിക്കാറുണ്ടായിരുന്നു. അവൻ ഇങ്ങിനെ രണ്ടുമൂന്നു പ്രാവശ്യം ചാടിപ്പോയ ശേഷം അമ്മയും അമ്മാമനും ബന്ധുജനങ്ങളും അവനെ അടക്കിനിർത്തുന്ന കാര്യം അസാദ്ധ്യമെന്നു തീർച്ചയാക്കി.

അവൻ ചേർന്ന നാടകക്കമ്പനിയുടെ ഉടമസ്ഥൻ അവനെ പുത്രനിർവിശേഷം സ്നേഹിച്ചിരുന്നു. അല്പകാലത്തിനുള്ളിൽ താരാചരൻ കളിക്കാരുടെ ഇടയിൽ ഒരു ഓമനയായിത്തീർന്നു. കളികാണ്മാൻ വരുന്ന ആളുകൾ— വിശേഷിച്ചു സ്ത്രീകൾ— അവനെ വിളിച്ചു വരുത്തി പ്രത്യേകമായി അഭിനന്ദിക്കുക പതിവായി. ഇപ്രകാരം സഖ്യരുടെയും പ്രേമലാളനാദികൾ അനുഭവിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്കാണ് ഒരു ദിവസം അവൻ ആരും കാണാതെ അവിടെനിന്നു ചാടിപ്പോയ്ക്കളഞ്ഞത്.

അസ്വാതന്ത്ര്യത്തിലുള്ള ക്ഷമയില്ലായ്മയും, സംഗീതത്തിലുള്ള ഭ്രമവും ആലോചിച്ചാൽ, താരാചരൻ ഒരു മാൻകുട്ടിയെപ്പോലെയായിരുന്നു. ആ ബാലനെ ഗൃഹബന്ധങ്ങളിൽനിന്നു ആകർഷിച്ചുകററിയതു ചില നാടകങ്ങളിലെ പാട്ടുകളായിരുന്നു. അവയുടെ രാഗമാധുരി അവന്റെ ഹൃദയോദരമ്പലയങ്ങളിൽ പ്രവേശിച്ച്, അനേകരൂപങ്ങളായ ചില വികാരങ്ങളെ ഉൽപാദിപ്പിച്ചു. ആ ചെറുബാലൻ സദിരുകളിലും മററും ചെന്നിരുന്നു, ഗൌരവത്തോടെ തലകുലുക്കുന്നതും താളം പിടിക്കുന്നതും കണ്ടാൽ ആൎക്കും ചിരിക്കാതിരിപ്പാൻ സാധിക്കുകയില്ല. മനുഷ്യരുടെ സംഗീതം മാത്രമല്ല, കൎക്കടകത്തിലെ മഴത്തുള്ളികൾ ഇലപ്പടപ്പിൽ പതിക്കുമ്പോൾ ഉണ്ടാകുന്ന ശബ്ദവിശേഷവും, സുതിതനിൽ പാട്ടും, അമ്മയുടെ അടുക്കൽനിന്നു വഴിതെററിപ്പോ

യ ഏതോ രാക്ഷസശിശുവിന്റെ തേങ്ങിക്കരച്ചിൽ പോലെ കുറുക്കാട്ടുകളിലൂടെ നിശ്വസിക്കുന്ന കാററിന്റെ ശബ്ദവും, അവനെ പലപ്പോഴും ആഹ്ലാദിപ്പിക്കാറുണ്ടായിരുന്നു. മദ്ധ്യാഹ്നസൂര്യന്റെ തീക്ഷ്ണകിരണങ്ങളാൽ തപിക്കുന്ന ആകാശത്തിലൂടെ പറക്കുന്ന പരുന്തിന്റെ വിദൂരാരവവും, വർഷാകാലസന്ധ്യകളിൽ കരയുന്ന മണ്ഡൂകങ്ങളുടെ കർക്കശസ്വരവും അർദ്ധരാത്രിൽ "ഓരി"യിടുന്ന സൃഗാലങ്ങളുടെ നിലവിളിയും അവന്റെ ഹൃദയത്തെ അത്യധികം ഉല്ലസിപ്പിക്കുന്ന സംഭവങ്ങളായിരുന്നു.

ഈ സംഗീതഭ്രമം നിമിത്തമാണ് അവൻ ചില പാട്ടുകാരുടെ സംഘത്തിൽ ചെന്നുചേർന്നത്. പ്രാസപ്രചുരങ്ങളും, പുരാണവിഷയപ്രതിപാദകങ്ങളും ആയ അനേകം പാട്ടുകൾ ആ സംഘത്തിന്റെ ഗുരുനാഥന്മാരിൽനിന്ന് അവൻ പഠിച്ചു. അയാൾക്കു താരാചരൻ 'പഞ്ചമരാഗം' പാടുന്ന ഒരു 'പഞ്ചവർണ്ണക്കിളി'യായിത്തീർന്നു. ഇങ്ങിനെ ഒട്ടനേകം പാട്ടുകൾ പഠിച്ചു മിടുക്കനായിക്കൊണ്ടിരിക്കെ, ഒരു ദിവസം രാവിലെ നോക്കുമ്പോൾ പക്ഷിയെ കണ്ടില്ല!

ആ പ്രദേശങ്ങളിൽ കൊല്ലംതോറും മിഥുനം, കർക്കടകം മാസങ്ങളിൽ ചില ചന്തകളുണ്ടാകാറുണ്ട്. ആ സന്ദർഭങ്ങളിൽ ചില നാടകക്കാരും, സംഗീതക്കാരും, ദാസിയാട്ടക്കാരും, കച്ചവടക്കാരും, ഞാണിന്മേൽക്കളിക്കാരും വന്നുചേരുക പതിവുണ്ട്. താരാചരൻ പാട്ടുകാരുടെ കൂട്ടത്തിൽനിന്നു ചാടിപ്പോയത് ഒരു കച്ചവടക്കാരന്റെ അടുക്കലേയ്ക്കായിരുന്നു. അവനെ വെററിലക്കച്ചവടത്തിൽ സഹായിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്ക്, അവിടെ ഒരു കൂട്ടം ഞാണിന്മേൽക്കളിക്കാർ വന്നെത്തി. ഉടനെ അങ്ങോട്ടു ചാടി അവരുടെ 'കുഴലൂത്തു'കാരനായിത്തീർന്നു. കുഴൽവിളിയുടെ പുതുമ അവസാനിച്ചപ്പോൾ, അവൻ ആ കൂട്ടരേയും വിട്ടു. നന്ദിഗ്രാമത്തിലെ സെമിണ്ടാർ വളരെ കേമമാ

നാടകസംഘം- ഏർപ്പെട്ടത്താൻ ഭാവമുണ്ടെന്നറിയു
ന്നത് താൻറ ഭാണ്ഡവുംകെട്ടി അങ്ങോട്ടു പുറപ്പെട്ടു
ആ യാത്രയിലാണ് മോട്ടിബാബുവിനെ കണ്ടെത്തി
യത്.

താൻ സഹവസിച്ചിരുന്ന വിവിധജനങ്ങളുടെ സമ്പ്ര
ദായങ്ങളൊന്നും താരാചരനെ ബാധിച്ചിരുന്നില്ല. അവ
ൻറെ മനസ്സ് അത്രയും സ്വതന്ത്രവും അനിയന്ത്രിതവും
ആയിരുന്നു. തൻറെ ചുരുങ്ങിയ ജീവകാലത്തിനിടയിൽ
അസംബന്ധവും അസഭ്യവുമായ പലേ കാഴ്ചകളും അവന്നു
കാണാനിടവന്നിട്ടുണ്ടെങ്കിലും അവയൊന്നും അവൻറെ മ
നസ്സിൽ സ്ഥലംപിടിക്കാൻ സാധിച്ചില്ല. ലോകസമുദ്ര
ത്തിലെ കലങ്ങിയ വെള്ളത്തിൽ നീന്തുകമാത്രമല്ല, അട
ക്കിവെയ്ക്കാൻ സാധിക്കാത്ത കൌതുകത്താൽ, അടിയിലെ
ക്കിറങ്ങിവരെ ചിലപ്പോൾ മുങ്ങുകയും ചെയ്യുവെങ്കിലും, ആ
രാജഹംസത്തിൻറെ ചിറകുകളിൽ ഉലച്ചിൽതട്ടുകയോ,
നനയുകയോ ചെയ്യില്ല. അതുകൊണ്ടുതന്നെയാണ്,
ആ തെണ്ടിച്ചെറുക്കൻറെ മുഖത്ത് അകലുഷിതമായ
ശൈശവനലക്ഷ്മി കളിയാടിക്കൊണ്ടിരുന്നത്. മദ്ധ്യവയസ്കു
നും ലോകപരിചിതനും ആയ മോട്ടിബാബുവിന്ന്, അവ
നെ കണ്ടമാത്രയിൽതന്നെ യാതൊരു സങ്കോചവും കൂടാതെ
തന്നെ അംഗീകരിക്കാൻ തോന്നിയതിൻറെ രഹസ്യവും
ആ നിഷ്കളങ്കപ്രഭാവം തന്നെയാണ്.

ഉച്ചത്തെഊണ് കഴിഞ്ഞു, തോണി വീണ്ടും യാത്ര
തുടർന്നപ്പോൾ ആ ബാലൻറെ ബന്ധുക്കളെപ്പററിയും ഗൃഹ
ത്തിനെപ്പററിയും അന്വേഷിച്ചു പ്രേമാർദ്രതയോടുകൂടെ
ചോദിച്ചുതുടങ്ങി. അതിനെല്ലാം ഏററവും ചുരുക്കത്തിൽ
മറുപടിപറഞ്ഞു. താരാചരൻ തോണിയുടെ മേൽത്തട്ടിൽ
കയറി അഭയംപ്രാപിച്ചു. കാലവർഷത്താൽ വെള്ളം നിറ
ഞ്ഞൊഴിഞ്ഞിരുന്ന ആ മഹാനദി അതിൻറെ അനിയന്ത്രി

തമായ മൃഖേന്ദ്രതയാൽ പ്രകൃതിമാതാവിനെപ്പോലും അസ്വാ സ്ഥയാക്കി മേഘപടലങ്ങൾക്കിടയിലൂടെ പ്രകാശിച്ച സൂര്യഭഗവാൻ ഒരു മന്ത്രവാദിയുടെ ചൂരൽകൊണ്ടെന്നപോലെ, സ്വകരങ്ങളെക്കൊണ്ടു, പുഴവക്കിൽ അർദ്ധമഗ്നങ്ങളായിക്കിടന്നിരുന്ന ഞാങ്ങണകളേയും, കരയിൽ പച്ചനിറത്തിൽ വളന്നിരുന്ന കരിമ്പിൻതോട്ടത്തേയും, മറുകരയിൽ ചക്രവാളത്തോടടുത്തു നിരന്നിരുന്ന മരക്കൂട്ടത്തേയും സ്പർശിച്ചു. സകല ചരാചരങ്ങളും ജീവചൈതന്യത്താൽ ചലിച്ചും, ചിലച്ചും, ഉജ്ജ്വലിച്ചും ഇരിക്കുന്നപോലെ തോന്നി.

താരാചരൻ മേൽത്തട്ടിൽ കയറി ഒരു കാറ്റുപായയുടെ മറവിൽ കിടന്നു. പച്ചപ്പുല്ലുപുതച്ച മലഞ്ചെരിവുകളും, വെള്ളം നിറഞ്ഞ ചണത്തോട്ടങ്ങളും, നെല്ലുവിളഞ്ഞ വയലുകളും, പുഴക്കരയിൽനിന്നു ഗ്രാമത്തിലേയ്ക്കു പോകുന്ന വരമ്പുകളും, മരക്കൂട്ടത്തിനിടയിൽ കാണപ്പെട്ട ഗ്രാമങ്ങളും ഒന്നൊന്നായി ദൃഷ്ടിപഥത്തിൽ പ്രവേശിച്ചും മറഞ്ഞുമിരുന്നു. ആകാശചക്രത്തിൻെറ അനന്തമായ വ്യാപ്തിയും, വയലുകളിലെ ഒച്ചയും അനക്കവും, വെള്ളത്തിലെ ഘോഷവും, മരങ്ങളിലെ ഉലച്ചിലും, ചക്രവാളത്തിൻെറ വിശാലതയും നിമിത്തം മഹത്തരമായ ഈ പ്രകൃതി ആ ബാലനമായി എത്രയും രഞ്ജിപ്പുള്ളതായിരുന്നിട്ടും, ആ അസ്വസ്ഥാത്മാവിനെ ഒരു നിമിഷമാത്രമെങ്കിലും ഗാഢാലിംഗനത്തിൽ ബന്ധിച്ചുനിൎത്തുവാൻ ശക്തയായില്ല.

പശുക്കിടാങ്ങൾ പുഴക്കരയിൽ ചാടിക്കളിച്ചു. കുതിരക്കുട്ടികൾ മൈതാനത്തിൽ മേഞ്ഞുകൊണ്ടിരുന്നു; വല വീശുന്നതിന്നുവേണ്ടി കെട്ടിനിൎത്തിയ മുളന്തൂണുകളിൽ ചെന്നിരുന്ന "മീൻകള്ള" പ്പക്ഷികൾ കൂടക്കൂടെ വെള്ളത്തിലേക്കു ചാടി; കുട്ടികൾ വെള്ളത്തിലിറങ്ങി കോട്ട'കാട്ടിക്കൊണ്ടിരുന്നു; മാറോളം വെള്ളത്തിൽനിന്നു ഗ്രാമീണകന്യകകൾ കുളിച്ചു ചിരിച്ചു, തലയിൽ കൊട്ടയുംപേറി, മുക്കുവസ്ത്രീക

ര മീൻപിടിക്കാരുമായി വിഷയെപ്പററി പ്രശംകി'ക്കൊ ണ്ടിരുന്നു. ഈവക കാഴ്ചകളെല്ലാം നിത്യപരിചിതങ്ങളാ യിരുന്നിട്ടും താരാചരന്ന് അവയിൽ അപ്പോഴും ഒരു നൂത നത്വം തോന്നി അവൻ അവയെ നിർന്നിമേഷനായി നോ ക്കിക്കൊണ്ടിരുന്നു.

അവൻ പിന്നീടു തോണിക്കാരുടെ നേരേ തിരിഞ്ഞു. അവർ ആവശ്യത്തിലധികം കരയ്ക്കടുക്കുന്നതു കണ്ടാൽ താ രാചരൻ ഉടനെ ചാടിയെണീററു തോണിക്കാരെ സഹാ യിക്കും. അവരിൽ ആക്കെങ്കിലും ബീഡി' വലിക്കാൻ അ വസരം വേണമെന്നു തോന്നുന്നപക്ഷം ആ സമയത്തെല്ലാം അവരുടെ പണി ഏറ്റെടുക്കുന്നതിന്നും അവൻ സന്നദ്ധനാ യിരുന്നു. കാററിൻെറയും തോണിയുടേയും ഗതിയറിഞ്ഞു തക്കപോലെ പ്രവർത്തിക്കാൻ തനിക്കു ധാരാളം വശമു ണ്ടെന്ന് അവൻ പലപ്രകാരത്തിലും പ്രത്യക്ഷപ്പെടുത്തി.

സന്ധ്യയാവുന്നതിന്നു കുറച്ചു മുമ്പേ അന്നപൂർണ്ണ അ വനെ വിളിച്ചു, പതിവായി രാത്രി എന്താണു കഴിക്കാറ എ ന്നന്വേഷിച്ചു.

"കിട്ടിയത്. ചിലപ്പോൾ ഒന്നും കിട്ടാതെയുംവരും" എന്നായിരുന്നു മറുപടി.

ശരിയായ ഒരുത്തരം കിട്ടാത്തതിൽ അന്നപൂർണ്ണക്കു വ ലിയ സന്തോഷമുണ്ടായി. കേവലം അഗതിയായ ഈ ബാ ലനെ തന്റെതെല്ലാം കൊടുത്ത് അവനെ പരിപൂർണ്ണമായ സുഖസ്ഥിതിയിൽ എത്തിക്കേണമെന്നായിരുന്നു ആ സാ ധ്വിയുടെ ആഗ്രഹം. പക്ഷേ അവനെ ഏതുപ്രകാരത്തി ലാണ് സന്തോഷിപ്പിക്കാൻ സാധിക്കുന്നതെന്ന് അവൾക്കു നിശ്ചയിപ്പാൻ സാധിച്ചില്ല. കുറച്ചുനേരം കഴിഞ്ഞപ്പോൾ "തോ ണി നിറുത്തുവാനാണു. ഗൃഹനായിക ഭൃത്യന്മാരെ വിളിച്ച്, അ ങ്ങാടിയിൽനിന്നു ഫലഹാരങ്ങളും മററു നല്ല പദാർത്ഥ

ങ്ങളം വല്ലതും കിട്ടുമെങ്കിൽ അവയും കൊണ്ടുവരാൻ ആജ്ഞാപിച്ചയച്ചു. പക്ഷെ താരാചരൻ അല്പം ഊണുകഴിച്ചുവെന്നു വരുത്തിയതേയുള്ളൂ. പാൽ തീരെ വേണ്ടെന്നു പറഞ്ഞു. പ്രകൃത്യാ മിതഭാഷിയായ മോട്ടിബാബുവിൻെറ സൌമ്യമായ നിർബന്ധത്തിന്നുപോലും അവൻ വഴിപ്പെട്ടില്ല. "എനിക്കതു് ഇഷ്ടമില്ല" എന്നായിരുന്നു അവൻെറ ഏകവാദം.

ഇങ്ങിനെ രണ്ടുമൂന്നു ദിവസം തോണിയിൽതന്നെ കഴിഞ്ഞു. താരാചരൻ, സ്വന്തമനസ്സാലെ, പലപ്പോഴും ഭൃത്യന്മാരെയും തോണിക്കാരെയും സഹായിച്ചുകൊണ്ടിരുന്നു. പക്ഷേ, ഇതിനിടയിൽ, കാണത്തക്ക യാതൊരു കാൎയ്യവും അവൻെറ തീക്ഷ്ണദൃഷ്ടികളിൽ പെടാതിരുന്നില്ല. അവൻെറ കണ്ണുകളും, മററുള്ള അവയവങ്ങളും മനസ്സും ഒന്നുപോലെ സദാ ജാഗ്രൂകങ്ങളായിരുന്നു. സാക്ഷാൽ പ്രകൃതിദേവിയെപ്പോലെ അവൻ എല്ലായ്പോഴും വ്യാപരിച്ചുകൊണ്ടേ ഇരുന്നു; പക്ഷേ ഇതരവസ്തുക്കളിൽനിന്നു വേർപെട്ടും ഇരുന്നു. ലോകത്തിൽ എത്രതാരാചരന്മാൎക്കും ക്ലിപ്തമായ ഒരു പദവിയും നിലയും ഉണ്ട്; പക്ഷേ, താരാചരൻ, ദുരന്തമായ ജീവിതപ്രവാഹത്തിൻെറ ഉപരിഭാഗത്തു ചലിക്കുന്ന ഒരു സന്തോഷതരംഗമായിരുന്നു. ഭൂതഭാവികളോടു യാതൊരു ബന്ധവും ഇല്ലാതെ, കേവലം മുമ്പോട്ടു പോവുക മാത്രമേ അവൻ ചെയ്തുള്ളൂ.

ഒരു ചിന്താശകലംപോലും ബാധിക്കാത്ത മനസ്സിൻെറ അന്യാദൃശമായ ഗ്രഹണശക്തി നിമിത്തം, താൻ സഹവസിച്ചിരുന്ന വിവിധസംഘക്കാരിൽനിന്നു താരാചരൻ വിനോദകരങ്ങളായ പല വിദ്യകളും പഠിച്ചിരുന്നു. നാടകങ്ങളിലെ അനേകം പാട്ടുകളും മററും അവന്നു മുഖസ്ഥങ്ങളായിരുന്നു. ഒരുദിവസം പതിവുപ്രകാരം മോട്ടിബാബു തൻെറ ഭാൎയ്യയേയും മകളെയും രാമായണം വായിച്ചു കേൾപ്പിക്കുകയായിരുന്നു. ശ്രീരാമകുമാരന്മാരായ കു

ഹംസവർമ്മാരുടെ ചരിത്രം പ്രതിപാദിക്കുന്ന ഘട്ടത്തിലെത്തിയപ്പോൾ താരാചരനു രസം അടക്കിവെയ്ക്കാൻ കഴിഞ്ഞില്ല. അതുവരെ തോണിയുടെ മേൽത്തട്ടിൽ ചാത്തിയിരുന്ന താരാചരൻ പെട്ടെന്നു താഴത്തിറങ്ങിവന്നു. "വായന അവിടെ നിൽക്കട്ടെ; ഇനിയത്തെ ഭാഗം ഞാൻ പാടിക്കേൾപ്പിക്കാം" എന്നു പറഞ്ഞു. പിന്നീട "ദാശരഥി"യുടെ കഥയിൽ നിന്നു, മുരളീസ്വരംപോലെ നിർഘോഷരമണീയമായ ശാരീരത്തോട്ടുകൂടി ആ ബാലൻ പാടാൻ തുടങ്ങിയപ്പോൾ, ആകാശമണ്ഡലം മുഴവനം അനിർവചനീയമായ ആനന്ദമാധുരിയിൽ ലയിച്ചുപോയി. തോണിക്കാർ വാതില്ക്കൽവന്നു നിലയായതോ ഇരിക്കട്ടെ. ആ വഴിക്കു പോയിരുന്ന മാറ തോണിക്കാരും ഈ സ്വരമാധുരിയുടെ ശകലമെങ്കിലും ആസ്വദിക്കാൻ ആഗ്രഹിച്ചു ചെവി വട്ടംപിടിച്ചു. ഗാനം അവസാനിച്ചപ്പോൾ ശ്രോതാക്കൾ ദീർഘമായി നിശ്വസിച്ചു.

"അശ്രുപൂർണ്ണമിഴി'യായിത്തീന്ന അന്നപൂർണ്ണ താരാചരനെ മടിയിലിരുത്തി മാറോടണയ്ക്കാൻ ആഗ്രഹിച്ചു. ഈ ബാലൻ സമ്മതിക്കുന്നപക്ഷം, അവനെ തങ്ങളുടെ കൂടെ പാപ്പിച്ചു പുത്രനില്ലായ്കയാലുള്ള ദുഃഖം കൂടാതെ കഴിക്കാമായിരുന്നു എന്നു മോട്ടിബാബുവും ചിന്തിച്ചു. അവരുടെ പുത്രി, "ചാരു" മാത്രം എന്തെന്നില്ലാത്ത അസൂയയ്ക്കും ദ്വേഷത്തിന്നും വശംവദയായി.

മദ്രാസ്.    —വി. ഉണ്ണിക്കൃഷ്ണൻനായർ, ബി. എ.



# ആത്മജ്ഞത.

"ആത്മജ്ഞത എന്ന ഗുണം ഉള്ളവരെ ദൈവം തുണെക്കും" എന്നുള്ള ആപ്തവാക്യം സാരഗർഭമായ ഒന്നാണ്. 'ദൈവം തുണെക്കും' എന്ന പദങ്ങളെ ശ്രദ്ധവെച്ചു നോക്കുന്നതായാൽ, നമുക്കു തോന്നുന്ന ബാഹ്യാർത്ഥത്തിന്നു പുറമേ, ആ പദങ്ങൾക്ക് ഒരർത്ഥംകൂടി ഉണ്ടെന്ന് വ്യക്തമാകും. മുൻപറഞ്ഞ വാക്യത്തിനെ കുറച്ചൊന്നു ഭേദപ്പെടുത്തി, "ആത്മജ്ഞത ഉള്ളവക്ക് എന്തും സാധിക്കും" എന്നോ, അല്ലെങ്കിൽ "ആത്മജ്ഞതയുള്ളവർ ചെയ്യുന്നത് എല്ലാം ശുഭമായി കലാശിക്കും" എന്നോ പറയുമ്പോഴാണ് പദങ്ങളുടെ ശരിയായ അത്ഥം പുറത്തുവരുന്നത്.

കേവലം ആത്മജ്ഞതകൊണ്ടു മാത്രം ജീവിതത്തിൽ ഉയന്ന ഒരു പദവിയെ പ്രാപിക്കാമെന്നുള്ള ധൈര്യം ചുരുക്കം ജനങ്ങൾക്ക് മാത്രമേ കണ്ടുവരുന്നുള്ളു. അന്യാശ്രയം കൊണ്ടു കഴിഞ്ഞുകൂടുന്നതിലുള്ള എളുപ്പം തന്നേയാണ് ഇതിന്നു കാരണം. മനഃശക്തിയുടെ നിഗ്രഹലുതപവും, ധൈര്യക്ഷയവും ലോകത്തിൽ ധാരാളമായിരിക്കേ, അന്യന്മാരുടെ സാഹായ്യംകൊണ്ടു കാൎയ്യങ്ങൾ നേടുവാൻ പുറപ്പെടുന്നതിൽ എന്താണത്ഭുതമുള്ളത്? തരുലതാദികളാൽ നിബിഡമായ ഒരു വൻകാട്ടിൽ ലതകളെല്ലാം തരുക്കളെ ആശ്രയിച്ചു നില്ക്കുന്നതായിക്കാണാം. എന്നാൽ ഒരു കൊടുങ്കാറ്റോ, വെട്ടുകാരൻെറ കോടാലിയോ ഏററുകഴിഞ്ഞാൽ മരം മുറിഞ്ഞുവീഴുകയും, അതിനെ അവലംബിച്ചിരുന്ന വള്ളി നിരാധാരമായി വാടിപ്പോകയും ചെയ്യുന്നു. അന്യനെ ആശ്രയിക്കുന്ന മനുഷ്യൻെറ സ്ഥിതിയും ഏതാണ്ടിതുപോലെ തന്നെ. താൻ ആശ്രയിച്ചുനില്ക്കുന്നവന്നു വല്ല ആപത്തും

നോരിട്ടുകയോ, അഥവാ സഹായമായിത്തീരുവാൻ സാധിക്കാതെ വരികയോ ചെയ്യുന്നപക്ഷം ആശ്രിതന്റെ കഥ മരത്തിൽനിന്നു വേർപെട്ട ലതയുടെ സ്ഥിതിയെക്കാൾ മെച്ചമാണെന്നു പറവാൻ തരമുണ്ടോ?

ശക്തിസംയുക്തമായ ഒരാത്മാവ് എല്ലാവർക്കും ഉള്ള അവസ്ഥയ്ക്ക്, ആ ശക്തിയെ ഉപയോഗിക്കാതെ അന്യസാഹായ്യംകൊണ്ട് ആത്മകാര്യം പൂർണ്ണമായി സാധിച്ചുവെന്നുവരുന്നതു സൂക്ഷ്മത്തിൽ പ്രകൃതിവിരുദ്ധംകൂടിയല്ലേ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. കേവലം അന്യനെ ആശ്രയിച്ചു ജീവിതം കഴിച്ചുപോരുന്നതിൽ വളരെ എളുപ്പമുണ്ടെന്നു വിചാരിച്ച്, അങ്ങിനെ ചെയ്യുന്ന ഒരാളുടെ മനശ്ശക്തി തീരെ കുറഞ്ഞുപോകയും, തദ്വാരാ അല്പസംഗതികളിൽ കൂടി ആയാൾക്കു സ്വപ്രത്യയജന്യമായ ധൈര്യമോ, സ്ഥൈര്യമോ ഇല്ലാതെ വരികയും ചെയ്യുന്നു. ഹെൻറിബീച്ചർ എന്നൊരു മഹാൻ തന്റെ ചെറുപ്പകാലത്തെ വിവരിക്കുന്നതിനിടയിൽ ഈ വിഷയത്തെ സംബന്ധിച്ചു പലേ കഥകളും പറഞ്ഞിട്ടുണ്ട്. താൻ പഠിക്കുന്നകാലത്ത് ഒരു ദിവസം ഗുരു തന്നോടൊരു പാഠമാല ചൊല്ലുവാൻ പറകയുണ്ടായത്രെ. താൻ അത് ചൊല്ലുന്നതിന്നു മദ്ധ്യേ, "നീ ചൊല്ലുന്നതു തെറ്റാണെ"ന്നു ഗുരു ആക്ഷേപിച്ചപ്പോൾ. ഉടനെ ബീച്ചർ പരിഭ്രമിച്ച് ഒരക്ഷരം പറവാൻ വഹിയാതെ തീരെ വിവശനായി നില്പായി. ഗുരു വേറെ ഒരു വിദ്യാർത്ഥിയോട് അതേ പാഠമാലതന്നെ ചൊല്ലുവാൻ ആജ്ഞാപിച്ചു. മുൻപറഞ്ഞപോലെതന്നെ മദ്ധ്യത്തിൽവെച്ച് "തെററ്" എന്നും പറഞ്ഞു. എന്നാൽ ആ വിദ്യാർത്ഥി ഗുരു പറഞ്ഞതിനെ ലേശം ഗണിക്കാതെ പാഠമാല ഭംഗിയായി ചൊല്ലി അവസാനിപ്പിച്ചു. അപ്പോൾ ഗുരു ബീച്ചറോട് "ഇതാണ് നിങ്ങൾ തമ്മിലുള്ള വ്യത്യാസം. നീ ചൊല്ലിയതിൽ യാതൊരു തെററും ഉണ്ടായിരുന്നില്ലെ

ങ്കിലും, തൊറാണെന്നു ഞാൻ പറഞ്ഞപ്പോൾ പരിഭ്രമിക്കുക മാണുണ്ടായത്. ഇതിന്നു കാരണം ആത്മവിശ്വാസം എന്ന ഗുണം നിണക്കില്ലായ്കയാണ്. ഇനിയെങ്കിലും ഈ അബദ്ധം വരാതെ കഴിക്കണം" എന്നു പറഞ്ഞുവത്രെ. ഈ സംഗതി സ്ഥൂലദൃഷ്ടിയിൽ നിസ്സാരമായിത്തോന്നിയേയ്ക്കാമെങ്കിലും, ഇതിൽ സൂചിപ്പിച്ചിട്ടുള്ള മഹനാഗുണം എല്ലാവരും പ്രത്യേകിച്ചോൎമ്മവെയ്ക്കേണ്ടതാണെന്നു ബീച്ചർ തന്റെ ജീവചരിത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നു.

എന്നാൽ ആത്മജ്ഞത എന്ന ഗുണത്തിന്റെ വ്യാപ്തി അപരിമിതമാകുന്നു. ആത്മജ്ഞതയുടെ ഫലമായ ആത്മവിശ്വാസമുള്ള ഒരുവൻ എത്ര ദുർഘടമായ കാൎയ്യവും ക്ഷണേന സാധിക്കുന്നു. മറ്റാരേയും ആശ്രയിക്കാതെ തന്റെ ശക്തിയേയും സാമൎത്ഥ്യത്തേയും മാത്രം അടിസ്ഥാനമാക്കി ജീവിതായോധനത്തിന്നു പുറപ്പെടുന്നവനാണ് പുരുഷൻ. ആത്മജ്ഞത എന്നതാണ് അവന്റെ ആയുധം. പൌരുഷത്തെ പരീക്ഷിക്കുന്ന ദുർഘടസന്ദൎഭങ്ങളിൽ മാത്രമേ ഒരുവന്റെ ശക്തി പുറത്തുവരികയുള്ളൂ. പരാശ്രയം തീരെ ഇല്ലാതെ എന്തും സാധിക്കാമെന്നിതിൽ അൎത്ഥമില്ല. വാസ്തവത്തിൽ എകസാദ്ധ്യങ്ങളല്ലാത്ത കാൎയ്യങ്ങൾ ജീവിതത്തിൽ പലപ്പോഴും നടത്തേണ്ടതായ്വരും. ആവക ഘട്ടങ്ങളിൽ പൌരുഷമുള്ളവർ സ്വശക്തിയെ തീരെ ഉപേക്ഷിക്കുകയോ, താഴ്ത്തിപ്പോകുകയോ ചെയ്യുന്നില്ല. മററുള്ളവരെ അവലംബിക്കുന്ന സമയത്തു സഹായരൂപമായിട്ടെങ്കിലും സ്വശക്തിയെ ഉപയോഗിക്കാമല്ലോ.

ആത്മജ്ഞതയും അതിൽ അന്തൎഭവിച്ചിരിക്കുന്ന ആത്മവിശ്വാസവും പലരേയും അപജയത്തിൽനിന്നു വിജയത്തിലേയ്ക്കു തിരിക്കുകയും, അസാദ്ധ്യങ്ങളെന്നു വിചാരിച്ചിരുന്ന കാൎയ്യങ്ങളെ സാദ്ധ്യങ്ങളാക്കുകയും ചെയ്തിട്ടുണ്ട്. ഇം

ഗ്ലണ്ടിൽ ഒരുകാലം പ്രധാനമന്ത്രിയായിരുന്ന ഡിസ്രേലി എ ന്ന മഹാൻ വളരെ ഗംഭീരമാണെന്ന് കരുതി ആദ്യം ചെ യ്ത പ്രസംഗം കേട്ടപ്പോൾ സഭ്യന്മാർ ചിരിക്കയാണത്രെ ഉ ണ്ടായത്. "നിങ്ങൾ ഒരുകാലത്തു ഞാൻ പറയുന്നതിനെ ശ്രദ്ധവെച്ച് കേൾക്കും" എന്നായിരുന്നു അദ്ദേഹത്തിന്റെ സമാധാനം!! ആ കാലം താമസിയാതെ വരികയും ചെ യ്തു. അപ്രകാരമുള്ള ഭാവിയെ മനോദൃഷ്ടിക്കു ഗോചരമാ ക്കിയത് അദ്ദേഹത്തിനു തന്നിലുണ്ടായിരുന്ന വിശ്വാസ വും കൃത്യനിഷ്ഠയുമാണ്. സ്വശക്തിയെ പരിഗണനംചെ യ്ത്, അതിനെ ഉത്കൃഷ്ടകാര്യങ്ങളിലേയ്ക്ക് ഉപയോഗിക്കുന്നതി ലുള്ള നിഷ്ഠയാണല്ലോ ആത്മജ്ഞത. സ്വകാര്യം നിവൃത്തി ക്കുന്നതിൽ തന്നെത്താൻ ആശ്രയിക്കുന്നതു സ്വാത്മവിശ്വാ സമൂലമാകയാൽ, ആത്മവിശ്വാസം ആത്മജ്ഞതയെ അ വലംബിച്ചിരിക്കുന്നുവെന്നതു വ്യക്തമാണ്.

ആത്മവിശ്വാസമുള്ള ഒരുവൻ അന്യസാഹായ്യത്തെ കാത്തിരിക്കുകയോ, പ്രതിബന്ധങ്ങളെ ഭയപ്പെട്ടു തന്റെ ഉദ്യമങ്ങളെ നിർത്തുകയോ ചെയ്കയില്ല. അന്യാശ്രയത്തെ അപേക്ഷിക്കാത്ത ആത്മജ്ഞത പരസംഗമത്താൽ ദുഷിക്ക യുമില്ല. സ്വശക്തിയെ വർദ്ധിപ്പിക്കുന്നതിന്നും സ്വന്ത ജീ വിതത്തെ വികസിപ്പിക്കുന്നതിന്നും, മുഖ്യസഹായം ആത്മ ജ്ഞതയാണ്. ആത്മജ്ഞതയുള്ള ഒരുവന്റെ ശ്രമങ്ങൾ ഒ രിക്കലും അപൂർണ്ണമാവാൻ തരമില്ല.

"അമിതമായാൽ അമൃതും വിഷം" എന്ന പഴഞ്ചൊ ല്ലോർത്ത്, ആത്മജ്ഞത ഒരുവന്നു ധാരാളമുള്ളപക്ഷം അവ ൻ വിനയം കേവലമില്ലാത്തവനായിത്തീരാമെന്നു ചിലർ അഭിപ്രായപ്പെട്ടേക്കാം. എന്നാൽ വാസ്തവം നേരേമറിച്ചാ ണ്. ആത്മജ്ഞതയുള്ള ഒരാൾ മററുള്ളവരുടെ അഭിപ്രായ വും മററും പരിചിന്തനംകൂടാതെ സ്വീകരിക്കുന്നില്ലെങ്കി ലും, വിനയം അവനെ ഒരിക്കലും വിട്ടുപോകുന്നതല്ല. കാ

ളിദാസമഹാകവി തന്റെ മനസ്സക്തിയെ നല്ലപോലെ അറിഞ്ഞിട്ടും, എത്ര വിനയത്തോടുകൂടിയാണ് 'രഘുവംശ'മെന്ന ഗ്രന്ഥം തുടങ്ങുന്നത്!

> ക്വ സൂര്യപ്രഭവോ വംശഃ ക്വ ചാല്പവിഷയാ മതിഃ
> തിതീർഷുർദ്ദുസ്തരം മോഹാദുഡുപേനാസ്മി സാഗരം

എന്നും, മന്ദഃ കവിയശഃപ്രാർത്ഥീ
ഗമിഷ്യാമ്യുപഹാസ്യതാം

എന്നും കാളിദാസൻ പറയുന്നതു നോക്കുക! ആത്മജ്ഞത അഹംഭാവമല്ല.

മഹാന്മാരുടെ ജീവചരിത്രങ്ങളിൽനിന്നു വ്യക്തമാകുന്ന ഏകോപദേശം സ്വാശ്രയഗുണത്തിന്റെയും ആത്മജ്ഞതയുടേയും സാഫല്യമാകുന്നു. ശാസ്ത്രത്തിലോ, കലാവിദ്യകളിലോ —ഏതു വിഷയത്തിലായാലും വേണ്ടതില്ല— അതിനിപുണന്മാരായി അനശ്വരകീർത്തി സമ്പാദിച്ചിട്ടുള്ള മഹാന്മാരിലെല്ലാം ഈ ഗുണം കാണുന്നുണ്ട്. ആംഗ്ലേയകാളിദാസനായ ഷേക്‌സ്പിയരുടെ അച്ഛൻ ഒരു കശാപ്പുകാരനായിരുന്ന സ്ഥിതിക്കും, തന്റെ മകനെ വേണ്ടപോലെ വിദ്യാഭ്യാസം ചെയ്യിക്കുവാൻ ആയാൾക്കു തരമാകാതിരുന്ന സ്ഥിതിക്കും, ഷേക്‌സ്‌പിയർ ഈ നിലയിലെത്തിയതിൽ നമുക്കെത്ര അത്ഭുതം തോന്നുന്നു! വേഡ്സവെത്ത്, സ്കോട്ട്, ബെക്ക് മുതലായ മഹാന്മാരുടെ അച്ഛന്മാർ ഗൃമസ്ഥന്മാരായിരുന്നുവത്രെ! നമ്മുടെ നാട്ടിൽത്തന്നെ ജഗദീശ്വരചന്ദ്രബോസ് എന്ന ബങ്കാളിശാസ്ത്രജ്ഞന്റെ വിശ്വവ്യാപ്തമായ പ്രശസ്തിക്കു ഹേതു, പ്രതിഭാവിലസിതമായ ബുദ്ധിവികാസം മാത്രമല്ല, ആത്മജ്ഞതകൊണ്ടുള്ള സ്വാശ്രയവുമാണെന്നു പരക്കെ അറിയാവുന്ന ഒരു സംഗതിയല്ലേ?

ഗ്രന്ഥകർത്താക്കന്മാരും ഈ ഗുണം തങ്ങളുടെ നായി

കാനായകന്മാൎക്കുള്ളതായി കാണിക്കുവാൻ പല ഘട്ടങ്ങളി ലും ശ്രമം ചെയ്യുതായി നാം അറിയുന്നു. ശാകുന്തളത്തി ൽ, ദുഷ്യന്തന്റെ മനോധൈൎയ്യവും, ആത്മജ്ഞതയും വെളി വാക്കുന്ന പലേ സന്ദൎഭങ്ങളുമുണ്ട്. ശകുന്തളയെ ആദ്യം കാണുമ്പോൾ ദുഷ്യന്തൻ പറയുന്നു:— "ഇവൾ കണ്വമ ഹർഷിക്ക് അന്യജാതി* സ്ത്രീയിൽ ജനിച്ചിരുന്നവളാണെ ങ്കിലോ? എന്തിന്നു സംശയിക്കുന്നു. നിശ്ചയംതന്നെ.

അസംശയം ക്ഷത്രപരിഗ്രഹക്ഷമാ.
യദാൎയ്യമസ്യാമഭിലാഷി മേ മനഃ
സതാം ഹി സന്ദേഹപദേഷു വസ്തുഷു
പ്രമാണമന്തഃകരണപ്രവൃത്തയഃ"

ഇതു ദുഷ്യന്തന്റെ ആത്മപ്രശംസയല്ല; ആത്മജ്ഞത എന്ന ഗുണംതന്നെയാണെന്നു നാം മനസ്സിലാക്കണം.

ലോകം അഭിവൃദ്ധിയെ പ്രാപിക്കുവാൻ മുഖ്യകാര ണം എന്താണ്? ഈ ചോദ്യത്തിന്നുത്തരം പറയുന്നതിൽ ആത്മജ്ഞത എന്ന ഗുണത്തിന്റെ മേന്മ എത്രത്തോളം വെളിവാകുന്നു! ഭൌതികശാസ്ത്രവിജ്ഞാനത്തിൽ മനുഷ്യൻ പ്രാപിച്ചിട്ടുള്ള ഉച്ചസ്ഥിതി എത്രയോ മഹാന്മാരുടെ ആ ത്മവിശ്വാസപൂൎവ്വമായ മനഃപ്രവൃത്തിയുടെ ഫലമല്ലേ? കേ ൾക്കുമ്പോൾ എവനും രോമാഞ്ചമുണ്ടാക്കുന്ന ഓരോ അത്ഭു തപ്രയോഗങ്ങൾ ഓരോരുത്തർ കണ്ടുപിടിച്ചതല്ലേ? ഭര ണതന്ത്രത്തിലെന്നുവേണ്ട, വിവിധതന്ത്രങ്ങളിലും അഭിവൃ ദ്ധിക്ക് ഏകകാരണം മനഃശക്തിയും, ആത്മജ്ഞതയും, സ്വാശ്രയപൂൎവ്വമായ പ്രത്യുന്മുഖതയുമാണെന്നാണ് തത്വ വാദികളിൽ അഗ്രഗണ്യനായ കാർലയിൽ അഭിപ്രായപ്പെ ടുന്നത്.

വാസ്തവത്തിൽ, അവനു ചെയ്യാവുന്ന കാൎയ്യങ്ങളിൽ അന്യസാഹായ്യം ആഗ്രഹിക്കുന്നതു ബുദ്ധിയുടെ പിന്നോക്കതി യെ മാത്രമാണ് സൂചിപ്പിക്കുന്നത്. നേരെമറിച്ചു, ധൈ

വംശഭൂതമായ സ്വാത്മാവിന്റെ സാഹായ്യത്തെ പ്രധാനമായി ഗണിച്ച, സ്വബുദ്ധിയെ അവലംബിച്ച് ആത്മവിശ്വാസത്തോടുകൂടി പ്രവൎത്തിക്കുന്ന ജനങ്ങൾക്ക് വിജയം ലഭിക്കാതിരിക്കയില്ല. പുറമെ, വിഷമസംഭവങ്ങളിൽ പ്രത്യുൽപന്നമതികളായിരിക്കയും ചെയ്യും. സ്വാശ്രയബുദ്ധിയും ആത്മജ്ഞതയും വിടാതെ, കാൎയ്യത്തിലിറങ്ങി യത്നിക്കുകയാണെങ്കിൽ, അസാദ്ധ്യമായിത്തോന്നുന്നതു ലഘു സാദ്ധ്യമായികലാശിക്കുന്നതും കാണാം.

മദിരാശി. —ഐ. രാമപണിക്കർ.



# കൎണ്ണാടകസാഹിത്യം.

ക്രിസ്തുവിന്റെ ജനനത്തിനു മൂന്നു ശതവൎഷങ്ങൾക്കു മുമ്പെ ഇന്ത്യയെ ഭരിച്ചിരുന്ന അശോകചക്രവൎത്തി ഏതാനും ബുദ്ധമതസന്യാസികളെ 'ബനവാസി'യിലേക്കും 'മഹിഷമണ്ഡല'ത്തിലേക്കും മതപ്രചരണാൎത്ഥം അയയ്ക്കയുണ്ടായതായി ചരിത്രം പറയുന്നു. ചേരരാജാവായ 'ശെംഗുട്ടുവൻ', നീലഗിരിയിലുള്ള കൎണ്ണാടകവാസികളുടെ ആതിഥ്യരീതി ഹൃദയാകൎഷകമായി തോന്നിയിരുന്നു എന്ന് ഒരു തമിഴ്ഗ്രന്ഥത്തിൽ പ്രസ്താവിച്ചു കാണുന്നുണ്ട്. ബി. സി. രണ്ടാം ശതവൎഷത്തിൽ 'പുന്നാട്ട്' എന്ന അപരാഭിധാനത്താൽ പ്രസിദ്ധിപ്പെട്ടിരുന്ന കൎണ്ണാടകരാജ്യത്തെപ്പറ്റി ഗ്രീസിലെ ചരിത്രമെഴുത്തുകാരിൽ പ്രധാനിയായ 'ടോളമി'യും വൎണ്ണിക്കുന്നു. ഈ രാജ്യം മരതകരത്നങ്ങൾക്കു പ്രസിദ്ധപ്പെട്ടിരുന്നു എന്ന് അദ്ദേഹം പലയിടത്തും പറയുന്നുണ്ട്. കൎണ്ണാടകത്തിലെ ഒരു പ്രധാനനഗരമായ 'ചിത്രദുൎഗ്ഗ'ത്തിൽ ഈയംകൊണ്ടുണ്ടാക്കപ്പെട്ട ആന്ധ്രനാണയങ്ങളും കാ

ണപ്പെട്ടതായും ടോളമി പറയുന്നു. ദക്ഷിണഃഈജിപ്റ്റ പ്രദേശത്തിലെ ‘ആക്സിറിംകാസ്’ എന്ന സ്ഥലത്തുനിന്നു കണ്ടെടുക്കപ്പെട്ടതും, ബി. സി. രണ്ടാം ശതവർഷത്തിന്റെ പൂർവ്വാർദ്ധത്തിൽ എഴുതപ്പെട്ടതും ആയ ഒരു ഗ്രീക്ക് നാടകത്തിൽ കർണ്ണാടകഭാഷയിലുള്ള പദങ്ങളും മററും കാണപ്പെട്ടിട്ടുണ്ട്. ചില പ്രാചീനശാസനഗ്രന്ഥങ്ങളിൽ ‘ദുർവ്വിനീതൻ’ എന്നൊരു കർണ്ണാടകരാജാവിനെപ്പററി പറഞ്ഞുകാണുന്നു. ഇദ്ദേഹം ‘ഗാംഗ’വംശത്തിൽ ഉൾപ്പെട്ടവനും ക്രിസ്ത്വാബ്ദം ആറാം ശതവർഷത്തിൽ ജീവിച്ചിരുന്നവനും ആണ്. അഞ്ചാം ശതവർഷത്തിൽ അനവധി രാജശാസനങ്ങളും ശിലാലേഖനങ്ങളും കർണ്ണാടകലിപിയിൽ ഉണ്ടായിരുന്നതായി ശാസ്ത്രജ്ഞന്മാർ പറയുന്നു. കർണ്ണാടകഭാഷയിൽ, മതഗ്രന്ഥങ്ങൾ, പദ്യകാവ്യങ്ങൾ, നാടകം, അലംകാരശാസ്ത്രം മുതലായവ ഉന്നതമായ ഒരു സ്ഥാനത്ത് എത്തിയിരുന്നതായി ‘ഭട്ടാകളങ്കൻ’ എന്ന മഹാൻ പറഞ്ഞിരിക്കുന്നു. ഏതുതരം ആശയങ്ങളേയും കർണ്ണാടകഭാഷാമാർഗ്ഗം പ്രദർശിപ്പിക്കുവാൻ അന്ന് സാധിക്കുമായിരുന്നു. ഒരു മികച്ച സാഹിത്യത്തിനു വേണ്ട ഗുണങ്ങളെല്ലാം, ഏഴാം ശതാബ്ദത്തിൽ, കർണ്ണാടകത്തിനുണ്ടായിരുന്നു. ഏഴാം നൂററാണ്ടിന് വളരെ മുമ്പുതന്നെ കർണ്ണാടകസാഹിത്യം ഉത്തമനിലയിൽ എത്തിയിരുന്നു എന്നുള്ളതിനു ചരിത്രഗ്രന്ഥങ്ങൾ സാക്ഷ്യം വഹിക്കുന്നു.

മററു പലനാട്ടുകളിലും എന്നപോലെ കർണ്ണാടകത്തിലും പല രാജസ്ഥാനങ്ങൾ ഉദിക്കയും അസ്തമിക്കയും ചെയ്തിട്ടുണ്ട്. ആന്ധ്രന്മാർ, കദംബന്മാർ, ഗാംഗേയന്മാർ, ചാലൂക്യർ, രാഷ്ട്രകൂടന്മാർ, കലചൂരികൾ, ഹോയിസാലന്മാർ, മൈസൂർ, വിജയനഗരം ഇവിടങ്ങളിലെ അധിപന്മാർ മുതലായവരാണ് ഈ രാജസ്ഥാനങ്ങളിൽ പ്രധാനികൾ. ... ധീരന്മാരും, രണശൂരന്മാരും മതപ്രതിപത്തിയുള്ള

വരും, സാഹിത്യാഭിവൃദ്ധിയിൽ തൽപരന്മാരും ആയിരുന്നു. ഇവരുടെ സ്വമതപ്രതിപത്തി തങ്ങളുടെ രാജ്യത്തു മററുമ തങ്ങളുടെ പ്രവൎത്തനത്തിനു പ്രതികൂലമായിരുന്നില്ല. ആ രാജ്യാധിപന്മാർ യോഗ്യന്മാരെ ബഹുമാനിക്കയും, ത്രാണിയും വിദ്യാഭ്യാസവും ഉള്ളവൎക്ക തങ്ങളുടെ രാജ്യങ്ങളിൽ ഉയൎന്ന ഉദ്യോഗങ്ങൾ കൊടുക്കയും ചെയ്തുവന്നു. ഇപ്രകാരം പ്രജാസമുദായത്തെ അഭിവൃദ്ധിപ്പെടുത്തുന്നതിന് സാധിച്ചതോടുകൂടി, അവൎക്ക് യശഃപ്രതിഷ്ഠാപനം ചെയ്യാനും സാധിച്ചു.

ദ്വൈതമതസ്ഥാപകനായ ‹മധ്വാചാൎയ്യരും' അദ്വൈതമതസ്ഥാപകനായ ‹ശ്രീശങ്കരാചാൎയ്യരും' വിശിഷ്ടാദ്വൈതവിദ്യാലയത്തിന്റെ പ്രയോജകനായ ‹രാമാനുജാചാൎയ്യരും' കണ്ണാടകരാജ്യക്കാരാണെന്നുള്ളത് അതിന്ന് ഒരു പ്രത്യേകമാഹാത്മ്യത്തെ കൊടുക്കുന്നു. ഈ രാജ്യത്തിൽ അനേകം സന്യാസികളും, പണ്ഡിതന്മാരും, തത്വജ്ഞാനികളും ഋഷീശ്വരന്മാരും ജനിച്ചിട്ടുണ്ട്. വിദ്യാരണ്യസ്വാമികളുടെ ഗുരുഭൂതരായ ‹വിദ്യാതീൎത്ഥർ', വിജയനഗരത്തിന് ഉണൎച്ചയെ ഉണ്ടാക്കിയ ‹വിദ്യാരണ്യസ്വാമികൾ', വേദഭാഷ്യകാരനായ ‹സായണാചാൎയ്യർ', ശ്രീപാദരായർ, വ്യാസരായർ, രാഘവേന്ദ്രയതി, അനന്താചാൎയ്യർ, വേദാന്താചാൎയ്യർ, പുരന്ദരദാസൻ, കനകദാസൻ മുതലായ പുണ്യപുരുഷന്മാരും, കണ്ണാടകരാജ്യത്തു ജനിച്ചവരാകുന്നു. ഒടുവിൽ പറഞ്ഞ രണ്ടു മഹാത്മാക്കളും കണ്ണാടകത്തിന്റെ കീൎത്തി ആചന്ദ്രതാരം നിലനില്ക്കത്തക്ക ശ്രമംചെയ്ത സന്യാസിപ്രവരന്മാരത്രെ.

കച്ചവടത്തിന്റെ പ്രധാന്യത്തെപ്പററി പൎയ്യവേക്ഷണംചെയ്യുമ്പോൾ കണ്ണാടകം മററരാജ്യങ്ങളെക്കാൾ ഉയൎന്നനിലയിൽ എത്തിയിരുന്നതായി കാണാം. ചിത്രദുൎഗ്ഗത്തിൽനിന്ന് ഈയനാണയങ്ങൾ കണ്ടെടുക്കപ്പെട്ടതായി ഇ

ൻ പ്രസ്താവിച്ചുവല്ലോ. അതേസ്ഥലത്തിൽ തന്നെ, ബി. സി. രണ്ടാം ശതവർഷത്തിൽ ജീവിച്ചിരുന്ന ചൈനചക്രവർത്തിയായ 'ഹോനവതി' എന്ന മഹാന്റെ കാലത്തുണ്ടായിരുന്ന ചെമ്പുനാണയങ്ങളും കാണപ്പെട്ടിരുന്നു. ഒന്നാം ശതവർഷത്തിന്റെ ആരംഭത്തിൽ റോമാസാമ്രാജ്യത്തിന്റെ ഭരണകർത്താവായിരുന്ന 'അഗസ്റ്റസ്' ചക്രവർത്തിയുടെ ഒരു വെള്ളിനാണയം കർണ്ണാടകത്തിൽനിന്നു കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. ഇതിൽനിന്നു കർണ്ണാടകരാജ്യത്തിന്റെ അക്കാലത്തെ വ്യാപാരശക്തിയെക്കുറിച്ച് ഏറക്കുറെ ഗ്രഹിക്കാം. 'അയിഹോളി' എന്ന സ്ഥലം ഒരു വ്യാപാരകേന്ദ്രമായിരുന്നു എന്നു രാജശാസനത്തിൽനിന്നു തെളിയുന്നു. അതേ ശാസനത്തിൽനിന്നുതന്നെ, പൌരാണികകാലത്തുണ്ടായിരുന്ന കർണ്ണാടകവ്യാപാരികളിൽ പ്രധാനിയായ 'ചെട്ടിച്ചെട്ടിയാർ' ഐരാവതത്തോടു കിടപിടിക്കുന്ന ഒന്നാംതരം ഗജങ്ങളേയും, ഉച്ചൈശ്രവസ്സിനെപ്പോലും ജയിക്കത്തക്ക വേഗമുള്ള അശ്വങ്ങളേയും വില്ക്കുകയും കൊള്ളുകയും ചെയ്തതായി പറയപ്പെട്ടിരിക്കുന്നു. പാശ്ചാത്യപൌരസ്ത്യദേശങ്ങളിലേക്കും, ഉത്തരദക്ഷിണസംസ്ഥാനങ്ങളിലേക്കും വേണ്ട സാമാനങ്ങൾ 'ദാസേയൻ' എന്ന പ്രമാണപ്പെട്ട ഒരു വണിഗ്വരൻ അയച്ചുകൊടുത്തുവന്നിരുന്നു. മാൾവാ, കലിംഗം, ബിർ, ചോളം, പാണ്ഡ്യം ഈ രാജ്യങ്ങളിലെ അധിപന്മാർക്കു വേണ്ട സാമാനങ്ങൾ കൊടുത്തുവന്നതു 'കേഞ്ചനമ്പിച്ചെട്ടി'എന്നൊരു സാർത്ഥവാഹനായിരുന്നു. അവർക്കു വേണ്ട സകല സാമാനങ്ങളുടേയും കുത്തകക്കാരൻ ഈ ചെട്ടിയാരായിരുന്നു. ഈയാൾ A. D. ൧൨൭൭-ൽ ഹോയിസാലരാജ്യത്തു താമസിച്ചുവന്നതായി 'ആർസിക്കേരി' എന്ന സ്ഥലത്തിലെ ഒരു ശിലാലേഖനത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

കർണ്ണാടകരാജ്യക്കാരുടെ ശില്പവിദ്യ, പാശ്ചാത്യശില്പി

വൎമ്മന്മാരേയും, ശാസ്ത്രജ്ഞന്മാരേയും കൂടി വിസ്മയിപ്പിച്ചിട്ടുള്ളതായി പറയപ്പെട്ടിരിക്കുന്നു. ബേലൂർ' ഇത്തഗി' ബേച്ചൂർ' ഹലിബീഡ്' ശൃംഗേരി' ശ്രാവണബെൽഗോളം' മുതലായ പ്രാചീനനഗരങ്ങളിൽ കാണുന്ന ക്ഷേത്രങ്ങളും ശിലാപ്രതിമകളും കൎണ്ണാടകശില്പകലയുടെ മാഹാത്മ്യത്തിന് നിദൎശനങ്ങളായി പരിലസിക്കുന്നു. ശ്രാവണബെൽഗോളത്തിൽ' കാണുന്ന അറുപതടി പൊക്കമുള്ള ഗോമതീശ്വരപ്രതിമ' ആരേയും ആകൎഷിച്ച്', അത്ഭുതപരതന്ത്രരാക്കാതിരിക്കയില്ല. ഈജിപ്ററിലൊഴികെ ലോകത്തിൽ വേറൊരിടത്തും ഈമാതിരി മഹനീയമായ ശില്പകലാവൈദഗ്ദ്ധ്യം കാണപ്പെടുകയില്ല. മേൽപ്രസ്താവിച്ച ക്ഷേത്രങ്ങളിലും പ്രതിമകളിലും കാണുന്ന മഹത്തരങ്ങളായ ശില്പവേലകളെപ്പററി ഫെർഗ്ഗുസൻ' തുടങ്ങിയ പണ്ഡിതവൎയ്യന്മാർ വളരെ പുകഴ്ത്തിപ്പറഞ്ഞിട്ടുണ്ട്. കൎണ്ണാടകശില്പികളിൽ പ്രധാനന്മാർ' മല്ലിതമ്മൻ' മസഡിതമ്മൽ' ബൈയിദേജൻ' ചിണ്ണാജൻ' ദാസോജൻ' സെഞ്ചയൻ' ചിത്രപൻ' മധപണ്ണൻ' യോളമസ്യൻ' മുതലായവരാകുന്നു. ഇവർ അവരുടെ നാമധേയങ്ങളെ, തങ്ങൾ നിൎമ്മിച്ചിട്ടുള്ള പ്രതിമകളുടെ അടിയിൽ കൊത്തിവച്ചിട്ടുള്ളത് ഇന്നും കാണാവുന്നതാണ്. ഇവരുടെ കീൎത്തി കൎണ്ണാടകത്തിലും പരിസരപ്രദേശങ്ങളിലും ധാരാളം വ്യാപിച്ചിരുന്നു. ക്രിസ്തുവൎഷം ൧൩൨൫-ൽ ഭാരതീതീൎത്ഥർ എന്നൊരാൾ, തന്റെ ഗുരുവായ വിദ്യാതീൎത്ഥന്റെ സ്മാരകമായി, അദ്ദേഹത്തിന്റെ ശവസംസ്കാരസ്ഥലത്തിനു മുകളിലായി വിദ്യാശങ്കരദേവാലയം' എന്നൊരു ആരാധനാമന്ദിരം പണികഴിപ്പിച്ചിട്ടുണ്ട്. ആ കെട്ടിടത്തിന്റെ ആകൃതിയും ശില്പവിശേഷവും അതുല്യമായിട്ടുള്ളതാണ്. ഈമാതിരി ശില്പവൈചിത്ര്യത്തോടു കൂടിയ ദേവാലയങ്ങൾ റോമാസാമ്രാജ്യത്തിലല്ലാതെ മറെറാരിടത്തും കാണപ്പെടുന്നില്ല. വിദ്യാശങ്കരദേവാലയത്തിന്റെ മദ്ധ്യമുറിയിൽ പൌരസ്ത്യശില്പകലാവൈദഗ്ദ്ധ്യത്തെ സവി

ശേഷം പ്രകടിപ്പിക്കുന്ന പന്ത്രണ്ടു സ്തംഭങ്ങൾ' ഉണ്ട്. ഓരോന്നിലും ഓരോ രാശി'യുടെ അടയാളം കൊത്തപ്പെട്ടിരിക്കുന്നു. സൂര്യദേവൻ പ്രത്യേകം ഒരു രാശിസ്ഥലത്തിൽ കടക്കുമ്പോൾ സൂര്യപ്രകാശം ആ രാശിചിഹ്നം വഹിക്കുന്ന സ്തംഭത്തിൽ വീഴുന്നു. ഇതിന്റെ രഹസ്യം പല പണ്ഡിതവര്യന്മാരേയും അത്ഭുതപരതന്ത്രരാക്കീട്ടുണ്ട്. ഈ ക്ഷേത്രത്തിലെ ശില്പവൈശിഷ്ട്യങ്ങൾ അനവാലപദവിയമായ മാഹാത്മ്യത്തോടുകൂടി ചരിത്രം ഉള്ളകാലം മുഴുവൻ ലാലസിക്കുന്നതാണ്.

കന്നടകരാജ്യത്തിലെ രാജാക്കന്മാരുടേയും മററ ഭരണാധികാരികളുടേയും പൂർവപൂർവമായ സഹായസഹകരണങ്ങളാൽ ആ ഭാഷയ്ക്ക് ഒരു നിലയും വിലയും ലഭിച്ചിട്ടുണ്ട്. ഗാംഗേയന്മാർ' രാഷ്ട്രകൂടന്മാർ' ചാലുക്യന്മാർ' കോലപൂര്യന്മാർ' വിജയനഗരം മൈസൂർ ഈ രാജ്യങ്ങളിലെ അധിപന്മാർ മുതലായവരാണ് സാഹിത്യപോഷണത്തിന് അധികം ശ്രമിച്ചിട്ടുള്ളവർ. ഇവരിൽ പലരും സുപ്രസിദ്ധന്മാരായ കവികളും സാഹിത്യപ്രണയികളും ആയിരുന്നു. രാജ്യത്തിലെ മന്ത്രിമാർ, സേനാനികൾ, മററ് ഉന്നതരം ഉദ്യോഗസ്ഥന്മാർ മുതലായവരെല്ലാം കന്നടകസാഹിത്യത്തെ ഉല്ക്കൃഷ്ടമാക്കുന്നതിന് ഒത്തൊരുമിച്ചു പ്രയത്നിച്ചുവന്നു. ഗാംഗേയന്മാരുടെ ഭരണം തുടങ്ങിയ അഞ്ചാം ശതാബ്ദം മുതൽ മൈസൂർവംശജന്മാരുടെ ഭരണംവരെ കന്നടകഭാഷയ്ക്കു രാജകീയസാഹായ്യം ലഭിച്ചുകൊണ്ടിരുന്നു.

മതവിഷയം, പുരാണം, തത്വശാസ്ത്രം, പദ്യകൃതികൾ, നാടകം, അലംകാരശാസ്ത്രം, ഛന്ദശ്ശാസ്ത്രം, വ്യാകരണം, സംഗീതം, ചരിത്രം മുതലായി ഒരു ഉച്ചസാഹിത്യത്തിനു വേണ്ട എല്ലാതരം ഗ്രന്ഥങ്ങളും കന്നടകത്തിൽ അനവധിയുണ്ട്. കന്നടകപണ്ഡിതവരേണ്യന്മാർ, ഗണിതം, ജ്യോതിഷം, വൈദ്യം മുതലായവയിലും, അനവധി

ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുണ്ട്. ഈ ഗ്രന്ഥങ്ങളെല്ലാം കർണ്ണാടകപണ്ഡിതന്മാരുടെ ശേഷിക്കും ശേമുഷിക്കും പരമോദാഹരണങ്ങളായി ഇന്നും പരിലസിക്കുന്നു. കീർത്തിവർമ്മൻ എന്നൊരാൾ മൃഗചികിത്സയെക്കുറിച്ചു നല്ലവണ്ണം വിവരിച്ചിട്ടുണ്ട്. ഹൊയിസലവംശത്തിലെ ഒരു രാജാവായ വിഷ്ണുവർദ്ധനന്റെ കാലത്തു ജീവിച്ചിരുന്ന രാജാദിത്യൻ ലാൻഡ്സർവെസംബന്ധിച്ച് ഒരു ഗ്രന്ഥം നിർമ്മിച്ചു. ഹേമന്റെ ഭരണകാലത്തു ഹുള്ളിയപുരത്തിലെ പ്രധാനിയായിരുന്ന മംഗരാജൻ ഖഗേന്ദ്രമണിദർപ്പണം എന്നൊരു ഗ്രന്ഥം എഴുതി. പതിനേഴാം ശതാബ്ദത്തിന്റെ പ്രാരംഭഘട്ടത്തിൽ മൈസൂരിനെ ഭരിച്ചിരുന്ന ചാമരാജാവിന്റെ കാലത്തു രാമചന്ദ്രനും പദ്മപണ്ഡിതനും അശ്വശാസ്ത്രപുസ്തകങ്ങൾ നിർമ്മിച്ചു. ഭാസ്കരാചാര്യൻ അങ്കഗണിതം എഴുതി. ചൊളുവൻ രത്നശാസ്ത്രഗ്രന്ഥം നിർമ്മിച്ചു. എളന്തൂരത്തിലെ നരസിംഹനും കാലാലിയിലെ വീരരാജനും വൈദ്യഗ്രന്ഥങ്ങൾ എഴുതി. പല ഗഹനങ്ങളായ വിഷയങ്ങളെക്കുറിച്ചും ഉത്തമങ്ങളായ അനവധി ഗ്രന്ഥങ്ങൾ ഇക്കാലത്തുണ്ടായി. കർണ്ണാടകത്തിലെ സാഹിത്യാഭിവൃദ്ധിയുടേയും, പരിഷ്കാരത്തിന്റേയും മാനദണ്ഡങ്ങളായി ഈ ഗ്രന്ഥങ്ങളെ പരിഗണിക്കാം.

ഉത്തരകർണ്ണാടകത്തിലേക്കു നമ്മുടെ ദൃഷ്ടികളെ പതിപ്പിക്കുന്നതായാൽ അവിടം കവികളുടെ സങ്കേതസ്ഥാനമാണെന്നു കാണാം. ലക്ഷ്മേശ്വരത്തിലെ ഒരു സ്വദേശിയാണ് ആദിപമ്പൻ. റന്നൻ മുധോൾക്കാരനാണ്. ശ്രീധരാചാര്യരുടെ ജന്മഭൂമി നരഗുണ്ഡം ആകുന്നു. നയസേനനെ മുൽഗുന്ദം എന്നസ്ഥലം ജനിപ്പിച്ചു. പഞ്ചതന്ത്രപ്രണേതാവായ ദുർഗ്ഗസിംഹൻ ഐയിഹോളിക്കാരനത്രേ. ചൌണ്ഡരാസൻ പണ്ഡരപുരത്തിൽ ജീവിച്ചിരുന്നു. മൃഗവൈദ്യശാസ്ത്രപ്രണേതാവാ

യ 'അഭിനവചന്ദ്രൻ' ബാഗിവദിദേശക്കാരനാണ്. 'കു
മാരവ്യാസൻ' ഗാഡഗി എന്ന സ്ഥലത്തുനിന്നു വന്നവ
നാണ്. 'കുമാരവാല്മീകി'യുടെ ഉത്ഭവം ബീജപ്പൂരിനു സ
മീപമുള്ള 'തോർവി'യിലാണ്. 'കനകദാസൻ' കാഗിനെ
ല്ലിക്കാരനും, 'പുരന്ദരദാസൻ' പുരന്ദരഘട്ടത്തിൽ ജനിച്ച
വനും ആകുന്നു. ഈ പണ്ഡിതന്മാരെക്കൊണ്ടു കൎണ്ണാടക
രാജ്യക്കാൎക്കു അഭിമാനിക്കാൻ ധാരാളം വകയുണ്ട്.

കൎണ്ണാടകഭാഷയുടെ ആധുനികാവസ്ഥ വളരെ ശോ
ചനീയമായി കാണപ്പെടുന്നു എന്നാണ് പണ്ഡിതന്മാരുടെ
അഭിപ്രായം. ഇതിനു പല കാരണങ്ങളുണ്ട്: ഈ രാജ്യ
ക്കാൎക്കു ഭാഷയോടുള്ള സ്നേഹവും ബഹുമാനവും കുറഞ്ഞു
പോയി. മാതൃഭാഷ സംസാരിക്കുന്നതും എഴുതുന്നതും, ല
ഘുത്വമാണെന്ന് ഇക്കൂട്ടർ കരുതുന്നു. ഇതിൽപരം ക
ഷ്ടം മറ്റെന്താണുള്ളത്? ആധുനികവിദ്യാഭ്യാസനയവും ഈ
ഭാഷയുടെ വളൎച്ചയ്ക്കു പ്രതിബന്ധമായിരിക്കുന്നു. വിദ്യാഭ്യാ
സം ഇംഗ്ലീഷ്ഭാഷയിലാണ് നൽകിവരുന്നത്. ഇക്കാല
ത്തു മുൻകാലങ്ങളിലെപ്പോലെ സാഹിത്യാഭിവൃദ്ധിക്കു രാജ
കീയസാഹായ്യം ലഭിക്കുന്നില്ല. ഇംഗ്ലീഷ്ഭാഷാപരിജ്ഞാ
നമുള്ളവർ മാത്രമേ വിദ്വാന്മാരായി ഗണിക്കപ്പെടുകയുള്ളൂ
എന്നൊരു മിഥ്യാബോധം ഇവരുടെ ഇടയിൽ എങ്ങി
നെയോ കടന്നുകൂടിയിരിക്കുന്നു. പ്രാചീനസാഹിത്യമാൎഗ്ഗ
ങ്ങളിൽ വിദഗ്ദ്ധന്മാരായവർ അപരിഷ്കൃതന്മാരാണ്പോ
ലും! കൎണ്ണാടകസാഹിത്യത്തിൽ ഒന്നുംതന്നെ ഇല്ലെന്നും
ഇംഗ്ലീഷിലാണു സൎവ്വവും ലയിച്ചുകിടക്കുന്നതെന്നും, വി
ശ്വസിക്കുന്ന ജ്ഞാനലവദുൎവിദഗ്ദ്ധന്മാരുടെ ആക്രമണംകൊ
ണ്ടു ഭാഷ പാടെ പൊളിഞ്ഞുപോയിരിക്കുന്നു. സൎക്കാർ
സംബന്ധിച്ച സകല എഴുത്തുകുത്തുകളും ഇംഗ്ലീഷിൽത
ന്നെ നടന്നുവരുന്നു. ഇതിനുപുറമെ കൎണ്ണാടകരാജ്യം എ

ന്ന ഒന്നുതന്നെ ഇപ്പോഴില്ല. അതു മദ്രാസ്, ബോംബെ, കൂർഗ് ഈ സംസ്ഥാനങ്ങളിൽ ലയിച്ചുപോയി. തന്നിമിത്തം ഭാഷയുടെ വളർച്ചയ്ക്കും ഐകരൂപ്യത്തിനും ഗണ്യമായ ഹാനി തട്ടിപ്പോയി. നമ്മുടെ നേതാക്കൾക്കും ഈ മാതിരി ദുരാവേശങ്ങൾ പലതും ഉണ്ടായിട്ടുണ്ടെന്ന്, അപ്രകൃതമാണെങ്കിലും, ഇവിടെ ചൂണ്ടിക്കാണിക്കാതിരിക്കാൻ മനസ്സു സമ്മതിക്കുന്നില്ല.

കൊല്ലം. —എം. സുബ്രഹ്മണ്യയ്യർ.

## ൧൫൯൯-ലെ ഒരു ഗദ്യകൃതി.

മലങ്കര നസ്രാണിമാപ്പിള്ള (മാപ്പിള)മാരുടെ വിശ്വാസാചാരങ്ങളെ തിരുത്തി അവരെ പാപ്പായ്ക്കു (Pope) കീഴ്‌വഴക്കുന്നതിനായി അല്ലേസിസു മെത്രാൻ (Archbishop Alexius de Menezes) എന്ന നസ്രാണിപ്പട്ടക്കാരേയും അറുനൂറോളം മാപ്പിളപ്രമാണികളേയും മററും ഉദയംപേരൂർ പള്ളിയിൽ വരുത്തി ൧൫൯൯ ജൂൺ ൨൦-ാംനു മുതൽ ഏഴു യോഗങ്ങളും കൂട്ടി അനേകം തീർപ്പുകൾ പാസാക്കി. ഈ നിശ്ചയങ്ങളും യോഗനടപടികളും "ഉദയംപേരൂർസുന്നഹദോസിന്റെ കാനോനകൾ" എന്നു ഒരു പുസ്തകത്തിൽ അന്നുതന്നെ എഴുതിയിട്ടുണ്ട്. ഇതിന്റെ കർത്താവു വെള്ളുത്തിപ്പള്ളിയിലെ യാക്കോബ് പാദ്രി" (Padre) ആണെന്നു തോന്നുന്നു.

ഈ പുസ്തകത്തിലെ ഭാഷ വളരെ ലഘുവും ലളിതവും ആണ്. സംസ്കൃതവാക്കുകൾ അനാവശ്യമായി അതിൽ പ്രയോഗിച്ചിട്ടില്ല. ഉപ്പുമാങ്ങയും കൂട്ടി പഴങ്കഞ്ഞി കുടിച്ചു എന്നു പറയേണ്ടതിനു പകരം, ലവണജംബീര[illegible]

സാലപലാസമേതം പുരാണവിലേപിയെ പാനം ചെയ്തു എ
ന്ന് ആർഭാടംകൂട്ടി പണ്ഡിതശിരോമണികളാകുന്ന സമ്പ്രദാ
യം അക്കാലത്തു നടപ്പുണ്ടായിരുന്നില്ലെന്നു തോന്നുന്നു.

മാതൃകയ്ക്കായി ഒരു ഭാഗം ഇവിടെ ചേർക്കാം. "എ
ല്ലാപള്ളികളിലും നില്ക്കുന്ന വികാരി(Vicar)മാരോടും പ
ട്ടക്കാരോടും ശുദ്ധമാനസൂനഹദോസ് (മഹായോഗം (Synod)
ഉത്സാഹത്തോടുകൂടെ ചൊല്ലുന്നു: തങ്ങൾക്ക് അടുത്തവ
ഴിയായുള്ള പുലയരോടും ഈഴവരോടും ശേഷം കമ്മാളരോടും
ശുദ്ധമാനകത്തോലിക്കാ (Catholic) വിശ്വാസം പറഞ്ഞും,
രസവും ഞായവും ആയ പ്രകാരങ്ങൾകൊണ്ടും, ഒത്തേറെയും
ശുദ്ധമാന എവൻഗേലിയോനിൽ (Evangelion)=സുവാർത്ത)
എഴുതപ്പെട്ട അരുളപ്പാടുകൾകൊണ്ടും പട്ടാങ്ങയുടെ വി
ശ്വാസത്തിൽ വരുത്തുവാൻ ശ്രമിക്കണം എന്ന് കമ്മാള
ർ നിമിഷത്താലെ മാർഗ്ഗത്തിൽ വരുമെന്നു ശുദ്ധമാനസൂ
നഹദോസ് അറിഞ്ഞതിനെക്കൊണ്ട് ഇങ്ങനത്തവരു മാ
ർഗ്ഗം പുക്കാൻ മാറല്ല നസ്രാണി(Nazarene)കളോടുംകൂടെ ഒ
ന്നിച്ച് ഒരു പള്ളിയിൽ കൂടുവാൻ കഴിവുണ്ടാകണമെന്നു
സൂനഹദോസിന് അപേക്ഷയായി. എന്നാൽ തമ്പുരാനോ
ട് (ദൈവത്തോട്) അപേക്ഷിച്ചുകൊണ്ടു ക്രമത്താലെ നിരു
വിച്ചപ്പോൾ മലയാൻരാജാക്കളുടെയും കർത്താക്കളുടെയും
ഭൂമിയിൽ ഇരിക്കുന്നിടത്ത് ഇങ്ങനെ വശമല്ല എന്നും ക
ണ്ടു. അതെന്തെ? കീഴംശക്കാരരു കുലംവെക്കുന്നവരും (മാ
ർഗ്ഗത്തിൽചേരുന്നവരും) നസ്രാണിമാപ്പിളമാരും തങ്ങളിൽ
പറിച്ചാൽ മേലംശം ആകുന്നവരോടു പിന്നെ വ്യാപരിച്ചു
കൂടാ. എന്നതിനെക്കൊണ്ടു ശുദ്ധമാനസൂനഹദോസു കല്പി
ക്കുന്നു: കീഴംശത്തിൽ ആർക്കേനും മാർഗ്ഗം പൂവാൻ മനസ്സു
ണ്ടെങ്കിൽ മെത്രാനോട് അറിയിക്കണം എന്ന്. ഈ ഇ
ടവകയിൽ ഇങ്ങനത്തവർക്ക് അവരുടെ എന്നന്നേക്കുമുള്ള
രക്ഷയുടെ വാതൽ അടയ്ക്കപ്പെട്ടുപോകായ്വാൻ അവർക്ക് വേ

രണകാര്യങ്ങളെന്നും സാമാന്യവിശേഷങ്ങളെന്നും സൂക്ഷ്മ
സ്ഥൂലങ്ങളെന്നും മററും അവസ്ഥപോലെ ശാസ്ത്രജ്ഞന്മാർ
വ്യവഹരിക്കുന്നു. ഒന്നിലധികം വിശേഷരൂപത്തെ വഹി
ക്കുന്ന ഒരു തത്വത്തെ സാമാന്യമെന്നും, ആ സമയത്ത് അ
തിങ്കൽ കല്പിക്കപ്പെടുന്ന അനേകമായ രൂപത്തെ വിശേഷ
മെന്നും പറയും.

ഈ സാമാന്യരൂപവും വിശേഷരൂപവും എപ്പോഴും
മാറിമാറിക്കൊണ്ടിരിക്കയേ ഉള്ളു. ഏകൻ ഏകദേശകാല
നിമിത്തങ്ങളെ പ്രമാണിച്ച് ഒരു മൂലതത്വത്തേയും അതി
ന്റെ പരിണാമമായി മറെറാരു സ്ഥൂലരൂപത്തേയും ഗ്രഹി
ക്കുന്നുവെങ്കിൽ, അന്യൻ അന്യദേശകാലനിമിത്തങ്ങളെ
ആശ്രയിച്ച് അതിന്മേൽതന്നെ മറെറാരുവിധം സാമാന്യ
വിശേഷഭാവത്തെ ഗ്രഹിക്കുന്നുണ്ട്. ഇങ്ങിനെ അനിത്യ
ങ്ങളായ ഈ രണ്ടു രൂപങ്ങളും ആർക്കും ഇന്നവിധമെന്നു
നിയമിക്കാവുന്നവയല്ല. അങ്ങിനെ ഒരാൾ നിയമനംചെ
യ്യുന്നുവെങ്കിൽ, അതു മറെറാരുക്ഷണത്തിൽ മറിച്ചായികാ
ണപ്പെടുന്നതാകയാൽ തന്റെ ആദ്യത്തെ നിയമനം സത്യ
മല്ലെന്നു സമ്മതിക്കേണ്ടിവരും. ഈ അപകടം ലോകത്തി
ൽ ഏതൊരു ശാസ്ത്രജ്ഞനും ഏതു തത്വജ്ഞാനിക്കും സാ
ധാരണമായി വരാവുള്ളതാണ്. അതുകൊണ്ടുതന്നെയാണ്
മനുഷ്യബുദ്ധിയുടെ പരിച്ഛിന്നാവസ്ഥ തെളിയിക്കപ്പെട്ടിരി
ക്കുന്നത്.

വടവന്നൂർ. —വി. നാരായണൻനായർ.



## ഭവഭൂതിയും, ഉത്തരരാമചരിതവും.

## VIII

ഒരു ധീരോദാത്തനായകനും വേണ്ട ഗുണങ്ങൾ ഉത്തരരാമചരിതത്തിലെ രാമനിൽ പരിപൂർണ്ണമായി പ്രശോഭിക്കുന്നുണ്ട്. ദൃഢവ്രതത്വമാകുന്നു ധീരോദാത്തലക്ഷണങ്ങളിൽ പ്രധാനമായ ഒന്ന്. അതു നമ്മുടെ നായകനിൽ എത്രമേൽ ദൃഢമൂലമായി കിടക്കുന്നു എന്നു നോക്കുക. എതുപ്രകാരത്തിലും പ്രജകളെ സന്തോഷിപ്പിക്കണം എന്നുള്ളതാണു രാമന്റെ സർവ്വപ്രധാനമായ സങ്കല്പം. ഈ സങ്കല്പത്തെ നിറവേററുന്ന കാര്യത്തിൽ എന്തെല്ലാം വിധം പ്രതിബന്ധങ്ങൾ നേരിട്ടാലും, എള്ളിടയും അദ്ദേഹം പിന്മാറുന്നില്ല. ജനാപവാദം, ഈ വിഷയത്തിൽ ആ വീരനെ പരീക്ഷിക്കാനുള്ള ഉരകല്ലായിട്ടാണു കഥയിൽ പ്രയോഗിക്കപ്പെട്ടിരിക്കുന്നത്. അത്യുരക്തയായ സീതയെ കേവലം അസംബന്ധമായ അപവാദം പ്രമാണിച്ച് ഉപേക്ഷിക്കുന്നതിന്ന് ആദ്യം അദ്ദേഹം കുറഞ്ഞൊന്നു മടിക്കതന്നെ ചെയ്തു. പ്രജാരഞ്ജനേച്ഛയും പത്നീപ്രണയവുമായി അപ്പോൾ ഒരു പോരാട്ടം നടന്നു; അപവാദം നശിപ്പിക്കേണ്ടിയിരിക്കുന്നു; സീത അഗ്നിപരിശുദ്ധയാണല്ലോ. ജനങ്ങൾക്ക് അതിൽ വിശ്വാസമില്ല; നിരപരാധിയായ പ്രിയയെ അകാരണമായി ദുഃഖിപ്പിക്കുകയോ? ദുഷ്കീർത്തിയുണ്ടാകും, അതു താൻ സഹിക്കാം. ജനങ്ങൾക്കു സമാധാനമെന്ത്? അവർ തന്നെത്താൻ ആശ്വസിച്ചുകൊള്ളട്ടെ! പോരാ; എന്തുകൊണ്ട്? ഇതുവരെ ശരിയായി അനുഷ്ഠിച്ചുപോന്ന ജനരഞ്ജനവ്രതത്തിനു ഭംഗം നേരിടും; പരിശുദ്ധമായ രവിവംശത്തിനു താൻ നിമിത്തം ഇദംപ്രഥമമായി മലിനത്വം തട്ടുക

റെ പള്ളി ഉണ്ടാവോളം മാറവള്ള പള്ളിയുടെ മണ്ടലത്തിൽ (മണ്ഡലത്തിൽ)നിന്നു കർബാന (അപ്പവും വീഞ്ഞും പൂജിച്ചു നിവേദിക്കുന്നത്) കാണുകയും വേണം. മററൊരു കഴിവു തമ്പുരാൻ (ദൈവം) ഉണ്ടാക്കി. മലയാൻരാജാക്കൾ, കീഴംശം (കീഴ്ജാതി) ആകുന്നവരു കുലംപുക്കാൻ മേലംശക്കാരരെപ്പോലെ മാറവള്ള നസ്രാണികളെ തൊടുവാൻ അനവാദം തരുവാളം താൻ ഇത്. ഈവണ്ണം ഈ ഇടവകയുടെ രക്ഷയുടയ (രക്ഷാധികാരമുള്ള) ഉത്തുക്കൽ (Portugal) രാജാവും മലയാംരാജാക്കളോടു ശ്രമിച്ചു വരുത്തിത്തരണമെന്നു ശ്രുദ്ധമാനസ്സുനഹദോസ് അപേക്ഷിക്കുന്നു."

ഇന്നു കവിതയിൽ മാത്രം നിലനിന്നു പോരുന്ന പുരുഷപ്രത്യയങ്ങളിൽ ഏൻ, ആർ എന്നിവ ഈ "കാനോനാപ്പുസ്തക"ത്തിൽ ചിലയിടത്തു കാണുന്നുണ്ട്.

ഏൻ- ഉ) "ആകാശവും ഭൂമിയും സൃഷ്ടിച്ചു സർവ്വത്തും കയ്യാണ്ട ബാവാതമ്പുരാൻ (പിതാവായ ഏകദൈവം) ഒരുവൻമേൽ വിശ്വസിക്കുന്നേൻ"

ഉ) "ഇത് എപ്പേരും (എല്ലാം) പറഞ്ഞു സത്യംചെയ്യുന്നേൻ"

ആർ—ഉ) "സ്ലീബായും (കുരിശും) തൊട്ടു സത്യംചെയ്യാർ"

ഉ) "കാവ്യരും (കാഫീർ=അവിശ്വാസി) കൂടെ ഈവണ്ണം ചൊല്ലിയാർ"

കുറനാൾ മുൻപു ശ്രീമാൻ വിലപ്പട്ടത്തു കൃഷ്ണൻനമ്പിയാരവർകൾ കണ്ടുപിടിച്ച ആദ്യന്തവിഹീനമായ "ഗദ്യഭാഗവത"ത്തിലും പുരുഷപ്രത്യയങ്ങൾ കാണുന്നുണ്ടെന്നുള്ളത് ഇവിടെ സ്മരണീയമാണ്.

ഇക്കാലത്തെ ഗദ്യത്തിൽ കാണാത്ത ചില നിഷേ

ധത്രപങ്ങളും ഈ പുസ്തകത്തിലുണ്ട്.

ഫ)„തെൻറ രാജ്യത്തിന് ഒടുക്കം (അവസാനം) വരാ"

വ)„ആൎക്കും മോക്ഷം കിട്ടാ"

ന)„ഭണ്ഡാരം അടുക്കെ അടുക്കെ ഇറക്കായ്കകൊണ്ട പള്ളിക്ക വേണ്ടുന്ന ചമയങ്ങളും കോപ്പുകളും വെടിപ്പില്ലാത്തതാനും"

ര)„അതിന്നു കുറച്ചിൽ വരായ്വാൻ"

കൃഷ്ണഗാഥ, മുതലായ പഴയ പദ്യകൃതികളിലും ബ്രഹ്മാണ്ഡപുരാണംഗദ്യത്തിലും ഭൂതരൂപത്തിൻെറ പുറകേ ഞായം ചേൎത്തുള്ള ഒരു ശൈലി കാണുന്നുണ്ടല്ലോ. അത് ഈ പുസ്തകത്തിലും ഉണ്ട്.

ഫ)„ചില പിഴകളെ മേല്പട്ടക്കാരരു തങ്ങടെപക്കൽ വിധേയമാക്കീഞായം"

വ)„ചിലൎക്ക മെത്രാൻപട്ടവും കൊടുത്തു ഞായം"

ഇപ്പോൾ നടപ്പില്ലാത്ത അനേകം വാക്കുകൾ ഈ പുസ്തകത്തിലുണ്ട്; ഏികുക (ആക്ഷേപിക്ക), തണ്ണിയ താണ), ഉപവി (സ്നേഹം), നോറി(പതിവ്,) മുക്കാൽവട്ടം(അമ്പലം).

തിരുവനന്തപുരം.          —റി. കെ. ജോസെഫ്, ബി. എ, എൽ. റി.






(കിളിപ്പാട്ട്)

തൂമട്ടമലരണിമഞ്ജുളലതാഗൃഹ-
സ്തോമവും, ഫലഭാരനമ്രഭൂരുഹങ്ങളും,
കോമളകാന്തിയേന്തും പൂച്ചെടിപ്പടപ്പും, നൽ-
ത്താമരപ്പൊയ്കകളും, വിവിധൌഷധികളും,
ഓമനച്ചെറുകിളിച്ചാർത്തിനാൽ മഴവില്ലിൻ-
ശ്രീമഹസ്സിയന്നീടും വ്യോമവും, മയിൽക്കുലം
രാമണീയകരുചി രാജിക്കും നിജപിഞ്ഛ-
മാമയമെന്ന്യേ വിരിച്ചാടിടും മോടിവാച്ചും,
തേന്മാവിന്നിളന്തളിരദിച്ചു മദിച്ചെങ്ങും
മേന്മയിൽപ്പികജാതമുതിർക്കും ഗീതങ്ങളും
ജന്മനാവിരൂപനാണെങ്കിലും മെയ്യിൽപ്പാടേ
നന്മണം പൂശി വരും തെന്നലിൻ സന്നാഹവും,
ലോലമാനസഭൃംഗാംഗനാസംഗീതഭംഗി-
യാലലം മുഖരങ്ങളായ ദിക്തടങ്ങളും,
ലോലലോചനങ്ങളാം മാങ്കിടാങ്ങൾതൻ മൃദു-
ലീലയും, മറവും ചേരും വാരൊളിപ്പൂങ്കാവിതാ,
ചേണിയന്നീടും വിശ്വവിശ്രുതഗുണങ്ങളെ
ക്കാണിക്കുമാദൃശങ്ങൾക്കാകരമെന്നമട്ടിൽ,
പ്രാണികൾക്കനുവേലമക്ഷയാനന്ദം നൽകാൻ
ത്രാണിയാർന്നുൽഭാസിപ്പൂ "ഭാരതാ"ഭിഖ്യയോടേ!

ഇടപ്പള്ളി. —പി. മധുസൂദനൻഭട്ടതിരി.



# മോഹിനി.

ചിത്രകലാനിപുണനായ ശ്രീമാൻ രവിവർമ്മകോയി തമ്പുരാൻ അവർകളുടെ മനോധർമ്മനിർമ്മിതങ്ങളായ പടങ്ങളിൽവെച്ചു മോഹിനിയുടെ പടമാണ് ഏറ്റവും മനോഹരമെന്നുള്ളതു സർവ്വസമ്മതമത്രെ. ഈ മോഹിനിയെ വർണ്ണിപ്പാൻ, ഉജ്ജയിനിയിലെ പ്രാസാദങ്ങളിൽ സ്ഥിതിചെയ്തിരുന്ന പല മോഹിനികളെകണ്ടു നേത്രസാഫല്യം വരുത്തിയ പൌരസ്ത്യകവികൂടസ്ഥനായ കാളിദാസനോ, നാടകം കാണാൻ വരുന്ന, പാശ്ചാത്യസുന്ദരിമാരെ നിർന്നിമേഷം കണ്ടു രസിച്ച ആ പാശ്ചാത്യകവികൂടസ്ഥനായ ഷേക്സ്പീയർക്കോ പോലും സാധിക്കുന്നതല്ല.

തമ്പുരാൻഅവർകളുടെ മോഹിനി ഊഞ്ഞാലിൽ ഇരിക്കയാണ്. സ്ത്രീകൾ ഇരുന്നുപോയാൽ അവരുടെ സഹജസൌന്ദര്യം പകുതിയിലധികം നശിച്ചുപോകും. ഒരു യുവതി സ്വാമികന്മാരുടെ ഹൃദയത്തെ കടാക്ഷവീക്ഷണംകൊണ്ടു പിടിച്ചുപറ്റിക്കേണമെങ്കിൽ അവൾ നില്ക്കുകതന്നെ ചെയ്യണം. അവരുടെ സൌന്ദര്യം നിസ്സീമമാണെന്നു ബോധപ്പെടണമെങ്കിൽ അവൾ ഹംസതൂലതല്പത്തിൽ ചാരിയിരുന്നു, കരപല്ലവങ്ങളെക്കൊണ്ടു മുഖചന്ദ്രനെ തെല്ലൊന്നു മറയ്ക്കണം. അല്ലെങ്കിൽ മേൽപറഞ്ഞ അഭിനയത്തിൻ പുറമെ, ഒട്ടേറെ വിലാസങ്ങൾ നടിച്ചാലും മതിയാകും. ഈ തത്വം നല്ലവണ്ണം മനസ്സിലാക്കീട്ടുള്ള തമ്പുരാനവർകൾ തന്റെ പടത്തിൽ സൌന്ദര്യനാശകാരികളായ ഉപാധികളൊന്നും കടന്നുകൂടാൻ തരമില്ലാത്തവിധമാണ് മോഹിനിയെ നിർമ്മിച്ചി

രിക്കുന്നത്. ഹിന്ദുസ്ത്രീകൾക്കു വിനോദപ്രധാനമായ വ്യായാമങ്ങളിൽ ഏററവും ശ്രേഷ്ഠമായിട്ടുള്ളതു ദോളാന്ദോളനം മാത്രമാണ്. പാശ്ചാത്യസഹോദരിമാരെപ്പോലെ ഹിന്ദുസ്ത്രീകൾകൂടി കുതിരസ്സവാരി, സൈക്കിൾസ്സവാരി മുതലായ ലഘുവ്യായാമങ്ങളിൽ വ്യാപൃതകളാകുന്ന പക്ഷം, അവക്കു ദേഹദാർഢ്യമുണ്ടാകാതിരിക്കില്ലെങ്കിലും, അവരിൽ നൈസൎഗ്ഗികമായുള്ള സ്ത്രീത്വത്തെക്കാൾ പുരുഷത്വമാണ് വെളിപ്പെട്ടു കാണുക. എന്നാൽ ദോളാന്ദോളനവ്യായാമത്തിൽ സ്ത്രീകൾതന്നെയാണ് അർഹകൾ. മറെറുള്ളവർ ആ വിഷയത്തിൽ അവരുടെ ദാസ്യവൃത്തിയിൽ പെടുവാനേ അർഹരാകയുള്ളു. ഈ പരമാൎത്ഥം ഉദാഹരിപ്പാനാണെന്നു തോന്നുന്നു തമ്പുരാൻമോഹിനിയെ ഊഞ്ഞാലിൽ ഇരുത്തിയത്.

സഹൃദയന്മാർതന്നെ ഇപ്പോൾ രണ്ടുവിധക്കാരായിട്ടാണല്ലൊ കാണപ്പെടുന്നത്. പൌരസ്ത്യസാഹിത്യത്തിൽ അവഗാഢമായ വ്യുൽപത്തിനേടി ആവക ഗ്രന്ഥങ്ങളെ പാരായണംചെയ്തു രസിക്കുന്നവരായിട്ട് ഒരു സംഘം; പാശ്ചാത്യഗ്രന്ഥങ്ങൾ പലതും വായിച്ചു തദനുഗുണമായ രസാനുസന്ധാനത്തിൽ നിർവൃതിനേടുന്നവരായിട്ട് ഒരു സംഘം. ആദ്യത്തെ സംഘക്കാൎക്കു പഴയ സമ്പ്രദായമനുസരിച്ചുള്ള സ്ഥിതിഗതികൾ കൈക്കൊണ്ട സ്വരൂപാവസ്ഥയാണ് രുചിക്കുക; രണ്ടാംകൂട്ടൎക്ക് അവരുടെ സാഹിത്യഗ്രന്ഥങ്ങളിൽ കാണുന്ന വൎണ്ണനയ്ക്കൊത്ത അവസ്ഥയാണ് രസകരം. ഇവരെ രണ്ടുകൂട്ടരെയും ഒരുപോലെ രസിപ്പിക്കാൻ ഒരൊററ അവസ്ഥ കൊണ്ടു മാത്രം സാധിക്കുന്നതല്ല. തമ്പുരാനാകട്ടെ, ഈ രണ്ടു കൂട്ടരേയും ഒരുപോലെ സന്തൃപ്തരാക്കുവാൻ പൎയ്യാപ്തമായ അവസ്ഥയിലാണ് മോഹിനീരൂപം നിൎമ്മിച്ചിട്ടുള്ളത്. ഈ രൂപം തീരെ ദോഷമററതാണെന്നു ഞാൻ പറയുന്നില്ല. കാലുകൾ ഉടലിനു ചേൎന്നവയല്ല എന്നൊരാക്ഷേപമുണ്ടാകാം; അങ്ങനെ ആക്ഷേപിക്കുന്നവർ ചിന്താ

രാജ്യത്തിലെ സ്ത്രീകൾ പാദസംകോചം നിമിത്തം പെടു
ന്ന പാടെന്താണെന്നാദ്യം മനസ്സിലാക്കട്ടെ. വാമനന്മാർ
മോഹിനീരൂപം കുറെ കുറെ നീണ്ടുപോയെന്നു പറയുമായി
രിക്കാം; അവളുടെ മൃണാളബാഹുക്കൾ അസ്ഥിഹീ
നങ്ങളാണെന്നു ശരീരശാസ്ത്രജ്ഞന്മാർ പറയുമായിരിക്കാം;
യവനീമുഖപത്മങ്ങൾ കണ്ടു മുഗ്ദ്ധമാനസരായ ചിലർ മോ
ഹിനിയുടെ മുഖം ഒതുവില്ലെന്നു പരിഹസിക്കുമായിരിക്കാം; ഉട
യാട നന്നെ നേർമ്മയുള്ളതാണെന്നു ധർമ്മശാസ്ത്രകാരന്മാർ
ഘോഷിക്കുമായിരിക്കാം; എന്തു തന്നെയായാലും, മോഹിനി
യുടെ മോഹിനീത്വം അവിസ്മരണീയമായിരുന്നെന്നാണി
രിക്കുന്നത്. ഇളംതെന്നൽ വീശി ഒട്ടൊന്നിളകുന്ന ആ വാ
ർകുന്തളം, കുറെച്ചു നടുവളഞ്ഞിരിക്കുന്ന ആ പുരികക്കൊടി,
ആ മല്ലനയനങ്ങളിൽനിന്നു പായുന്ന സ്മരനാരാചബാണ
ങ്ങൾ, ദിവ്യചന്ദ്രിക ചിതറുന്ന ആ അധരപുടം സൌന്ദര്യ
മഹിമയുടെ മാനദണ്ഡമായിരിക്കുന്ന ആ മുഖസ്ഫൂർത്തി ഊ
ഞ്ഞാലാടി ക്ഷീണിക്കയാൽ കുറെയൊന്നു ചുകന്ന ദേഹകാ
ന്തി, എന്നീ സൌന്ദര്യജാലം ഒരുപ്രാവശ്യം ഒന്നു കണ്ടു
പോയാൽ പിന്നെ ഒരുകാലത്തും എവനും മറക്കുന്നതല്ല.

ഈ മോഹിനി ഘോരാരണ്യമദ്ധ്യത്തിൽ ഇരിക്കയാ
ണ്. കുറെയകന്ന് ഉന്നതമായ മേടും മലയും കാണാകുന്നു.
അവ അകന്നാണെന്നു കാണിക്കാൻ എന്തൊരു നീലനിറം.
ഒരിടത്തു സൂര്യരശ്മികൾ പതിക്കയാൽ സ്നിഗ്ദ്ധതകൂടിയ
പത്രാവലികളുടെ ഘനഹരിതനിറം. അടുത്തു പല റോസാ
പ്പൂക്കളുണ്ടെന്നു കാണിക്കാൻ കടുംചോപ്പുനിറം. അതിന
ടുത്തായി മോഹിനിയുടെ ഉടയാടയുടെ തൂയവെള്ള— സ
മീപം കാണുന്ന പാറകളുടെ കടുംകറുപ്പു നിറം. ഈ വിധം
സ്ഥലാഭാവസ്ഥ ഒപ്പിച്ചു കല്പിച്ചിട്ടുള്ള വർണ്ണവ്യാമിശ്രണം
ആരെയാണ് രസിപ്പിക്കാത്തതു? ഊഞ്ഞാൽ പട്ടുനാട
കൊണ്ട് ഉയർന്ന വൃക്ഷശാഖയിൽ തൂക്കിയിരിക്കുന്നു. അതു

മുമ്പോട്ടും പിമ്പോട്ടും ആടിയിളകുന്നതുപോലെ കാണാകുന്നു. ഭംഗിയുള്ള ഒരു വള്ളി ആ മരത്തെ ചുററിപ്പിണഞ്ഞു പടരുന്നു.

ഈ മോഹിനിയെ കാണുന്നമാത്രയിൽ ചില സഹൃദയന്മാരുടെ മനസ്സിൽ അങ്കുരിക്കുന്ന അഭിപ്രായങ്ങൾ എന്തെല്ലാമായിരിക്കും? ചിലർ കലാകൌശലനിർമ്മിതമായ പ്രപഞ്ചത്തിന്റെ അനശ്വരതയേയും പ്രാകൃതമായ പ്രപഞ്ചത്തിന്റെ നശ്വരതയേയും ഓർത്ത്, ഈ അർത്ഥം ഉൾക്കൊണ്ട കീററ്സ് മഹാകവിയുടെ കവിതാശകലത്തെ മനസ്സാ കൊണ്ടു സ്മരിച്ചേയ്ക്കാം; വേറെ ചിലർ 'മോഹിനിയുടെ കഴുത്തിൽ കാണുന്ന പച്ചക്കല്ലുമാലയായി ജനിക്കുന്നതിനു എനിക്കു ഭാഗ്യമില്ലല്ലോ' എന്നു കാമപാരവശ്യത്താൽ അനവരതമന്ത്രം ജപിച്ചേയ്ക്കാം; "സുന്ദരിയുടെ ചെവിയിൽ അണിയുന്ന വജ്രമായിരുന്നുവെങ്കിൽ അല്ലെങ്കിൽ, അവളുടെ ദീർഘശ്വാസോച്ഛ്വാസരണിയാൽ ഉദ്ഗിരിതമായ പവിത്രസൗരഭ്യമായി ജനിച്ചിരുന്നുവെങ്കിൽ കൊള്ളാമായിരുന്നു'' എന്നർത്ഥമുള്ള ടെനിസൺ മഹാകവിയുടെ പദ്യാർദ്ധത്തെ മോഹിനിയുടെ കടാക്ഷപാതം കാണുന്നവർ സ്മരിച്ചേയ്ക്കാം, പിന്നെ ചിലർ മോഹിനിയുടെ ദ്രാക്ഷക്കുലത്തെ ഇളക്കുന്ന മന്ദമാരുതനിൽ അസൂയപ്പെട്ടേയ്ക്കാം!

ചെങ്ങന്നൂർ. —ടി. വി. ശ്രീനിവാസശാസ്ത്രി.

# ദാമോദരൻനായരുടെ ഡയറി

ചിങ്ങം ൧൫-ാംനു-

തുടച്ച്

ഈ പത്രത്തിൽ "സ്ത്രീകളുടെ പഠിപ്പിനെപ്പററി എന്താണൊന്നും പറയാത്തത്" എന്നു് ആരോ ഒരാൾ സഭാസ്ഥലത്തുനിന്നു് ഉച്ചത്തിൽ വിളിച്ചുചോദിച്ചു. ആ ഉപരി ... വം' ശേഷാദിരാമസുന്ദരിയെ വല്ലാതെ ക്ഷുഭിതയാക്കി. അവർ ഗർജ്ജനസ്വരത്തിൽ പുരുഷന്മാരുടെ സഹജമായ ക്രൂരതയേയും അധർമ്മതല്പരതയേയും, അപമര്യാദയേയും, കുറിച്ചു "ശരവർഷം" പ്രയോഗിപ്പാൻ തുടങ്ങി. പുരുഷന്മാർ അത്യാഗ്രഹികളും നിർദ്ദയന്മാരും എന്തും ചെയ്യാൻ മടിക്കാത്തവരും ആണ്. "ഒരു പുരുഷൻെറ ഹൃദയത്തിലേക്കുള്ള വഴി അവൻെറ വയററിലൂടെയാകുന്നു" എന്ന ആപ്തവാക്യത്തെ ഉച്ചത്തിൽ പറഞ്ഞു. അതിൽനിന്നു പുരുഷൻ ഒരു "തീൻപിണ്ടി" മാത്രമാണെന്നു സ്പഷ്ടമാണത്രെ. എന്നാൽ സ്ത്രീകളോ, പ്രകൃത്യാ വിനീതകളും, അബലകളും, ദയാശാലിനികളുമാകുന്നു. അവർ മഞ്ഞിക്കട്ടപോലെ നിർമ്മലതയുള്ളവരും, പ്രാവിനെപ്പോലെ ഇണക്കമുള്ളവരും, മര്യാദകൾ പ്രത്യേകം പഠിപ്പിക്കേണ്ട ആവശ്യമില്ലാത്തവരും, ആകുന്നു. സ്വാർത്ഥരോരായ പുരുഷന്മാരുടെ കുനയങ്ങൾക്കു് അടിമപ്പെടുന്നതുകൊണ്ടു മാത്രമാണ് അവർക്കു മാന്ദ്യദോശം സംഭവിക്കുന്നത്. അവരുടെ സ്വന്തം കാര്യത്തെ സംബന്ധിച്ചേടത്തോളം, നാദിരാമസുന്ദരിക്ക്, അവരുടെ ഭർത്താവിനെ കൊണ്ടുനടത്തുന്നതിന്നു നല്ലപോലെ അറിയാം. ഭർത്താവിനെ, ... ദുഷിച്ചുപോയ ഒരു

പൈതലിനെപ്പോലെ, കെട്ടുപോകുവാൻ അവൾ ഒരിക്കലും അനുവദിക്കാറില്ല. ഇതുകൊണ്ട് അദ്ദേഹം മരിക്കാറായപ്പോഴേയ്ക്കും അക്കാലത്തെ പുരുഷന്മാരെ ദൂഷിപ്പിച്ചിരുന്ന മിക്ക ദുർവ്യാപാരങ്ങളിൽ നിന്നും വിമുക്തനായിത്തീൎന്നു. തന്നിമിത്തം തന്റെ ഭർത്താവിന്നു സ്വർഗ്ഗം പ്രാപിക്കുന്നതിന്നു യാതൊരു ബുദ്ധിമുട്ടും നേരിട്ടിട്ടുണ്ടായിരിക്കയില്ല. അതുതന്നെ അവർ വളരെ വലിയ ഭാഗ്യമായി ഗണിച്ചിരുന്നു.

സ. സ. പ. സ-യിൽ സന്നിഹിതമാരായിരുന്ന എല്ലാ നാരീമണികളുടെയും ഹസ്തതാഡനപ്രോത്സാഹനത്തോടുകൂടി, അഭിരാമസുന്ദരി അവതരിപ്പിച്ചതായ, "എല്ലാ പുരുഷന്മാൎക്കും വിവാഹത്തിന്നുമുമ്പ് ഒരു വൈവാഹികവിദ്യാഭ്യാസം ആവശ്യമാണ്" എന്നുള്ള പ്രമേയം സഖേദമാനം അംഗീകരിക്കപ്പെട്ടു.

സ. സ. പ. സഭ അവസാനഘട്ടത്തിൽ ആകപ്പാടെ ഒരു "സ്ത്രീസ്വാതന്ത്ര്യപ്രകാശിക"യായിത്തീൎന്നു. പ്രത്യേകിച്ചും "മിസ്സ് മന്മഥവൃക്ഷകാന്തിശിരോമണിഭായി" കൊണ്ടുവന്ന നിവേദനം കേട്ടാൽ ആൎക്കും അത് ഇംഗ്ലണ്ടിലെ ഒരു "സഫ്രെജിററ്സഭ"യാണെന്നു തോന്നാതിരിക്കയില്ല.

"പ്രധാനങ്ങളായ എല്ലാപട്ടണങ്ങളിലും സ്ത്രീകൾക്കു പ്രത്യേകം കളിസ്ഥലങ്ങളും വിനോദത്തിന്നുള്ള മൈതാനങ്ങളും അനുവദിച്ചുകൊടുക്കുന്നതിന്നും; രാവും പകലും ഒന്നിച്ച് ഓടുന്ന തീവണ്ടികളിൽ അവൎക്കു തനിച്ചായി ഒന്നാം ക്ലാസ്സും, രണ്ടാംക്ലാസ്സും മുറികൾ ഏൎപ്പെടുത്തുന്നതിന്നും; സ്ത്രീജനങ്ങൾക്കും പുരുഷന്മാരെപ്പോലെതന്നെ ഉദ്യോഗങ്ങളിൽ പ്രവേശിക്കുന്നതിന്നു സ്വാതന്ത്ര്യവും അവകാശവും നല്കുന്നതിന്നും, ക്രിമിനൽജയിലുകളിൽ മേലാൽ അവരെ സവിശേഷാദരത്തോടുകൂടി സ്വീകരിക്കുന്നതിന്നും പുതിയ ഏൎപ്പാ

ടുകൾ തിർച്ചയായും ചെയ്യുന്നതിന്നു സ. സ. പ. സഭ സാദരം ഗവർമ്മേണ്ടിനോടു ശുപാർശചെയ്യുന്നു.''

മിശ്രവിവാഹം, മിശ്രഭോജനം, ജാതിവ്യത്യാസം എന്നുതുടങ്ങിയ ആ പഴയപഴയ വിഷയങ്ങളെക്കുറിച്ചു സഭ താഴെ ചേർക്കുന്ന അഭിപ്രായം സർവ്വസമ്മതമായി പാസ്സാക്കി.

"ദുർന്നിവാരങ്ങളായി അചേതനാചാരങ്ങളോടും അന്ധവിശ്വാസങ്ങളോടും മല്ലടിച്ചു, ക്രമേണ മിശ്രഭോജനത്തിന്നു പ്രതിബന്ധങ്ങൾ കുറഞ്ഞും, മിശ്രവിവാഹത്തിന്നു പ്രചാരം വർദ്ധിച്ചും, ജാതിമതാചാരങ്ങൾക്ക ഉന്മൂലനം സംഭവിച്ചു വരുന്നതായിക്കാണുന്നതിൽ സഭയ്ക്കുള്ള അകൈതവമായ സന്തോഷത്തെ രേഖപ്പെടുത്തുകയും, അതോടുകൂടി അടുത്തകാലത്തുകൂടി മഹാന്മാരെന്നു നടിക്കുന്ന ചിലർ ഈശ്വരദത്തമായ അവരുടെ സ്ഥാനവലുപ്പത്തേയും സമ്പൽസമൃദ്ധിയേയും വിവേകശൂന്യമായി പ്രയോഗിച്ചു സമുദായസംസ്കാരവ്യാജേന ജാതിമതാചാരങ്ങളെ നിലനിർത്തുവാൻ ശ്രമിച്ചുവരുന്ന കാര്യത്തിലുള്ള അസാമാന്യമായ അസംതൃപ്തിയെ പ്രദർശിപ്പിക്കുകയും ചെയ്യുന്നു—''

മേല്പറഞ്ഞ പ്രമേയത്തെ അവതരിപ്പിച്ചതു ബാബു ഭഗവാൻബാനർജിയാണ്. തദവസരത്തിൽ അദ്ദേഹം ചെയ്ത പ്രസംഗം കേൾക്കാത്തവർ "കേൾക്കേണ്ടതുതന്നെ ആയിരുന്നു" എന്നേ പറയുവാൻ കാണുന്നുള്ളൂ. കാലവ്യത്യാസത്തേയും, ആദേശവ്യത്യാസത്തേയും വകവെക്കാതെ ജാതിഭേദത്തേയും മറ്റും നിലനിർത്തുവാൻ അദ്ധ്യാത്മനിരതന്മാരായ ഋഷീശ്വരന്മാർ നിശ്ചയിച്ചിട്ടുണ്ടെന്നു ബോധിക്കുന്നതു ആ മഹാന്മാരെ യഥാർത്ഥത്തിൽ വിസ്മരിക്കലാകുന്നുവെന്നും, ആ പുണ്യാത്മാക്കൾ ഒരിക്കലും ജാതിഭേദങ്ങൾ മാററപ്പെടാത്ത ഇരിമ്പുകവചങ്ങളായിരിക്കണമെന്നു നിശ്ചയിച്ചിട്ടില്ലെന്നും അതിന്നു കാരണമില്ലെന്നും മ

നം ബാബു അവർകൾ സരസമായി പ്രസംഗിച്ചു.

അംഗീകരിച്ചു: സ. സ. പ. സഭ അഭിമാനംകൊണ്ടു ഞെളിഞ്ഞു. എന്തുകൊണ്ടുപാടില്ല? കൃത്യാനുഗ്രഹണത്തിൽ അഭിമാനം നേടാത്ത മനുഷ്യഹൃദയങ്ങൾ ഉണ്ടോ?

കോൺഗ്രസ്സിൻെറ പര്യവസാനം സവിശേഷം സ്മരണീയമാണ്. അദ്ധ്യക്ഷൻെറ ഉപസംഹാരപ്രസംഗം കഴിഞ്ഞു. "ശ്രീമതി രോഷനഭായി" സഭയിൽ ഇല്ലതിരുന്നില്ല. അവർ സ്വകൃതികളായ ചില വിശേഷപ്പെട്ട ഗാനങ്ങൾകൊണ്ടു സദസ്യരെ അപഹൃതചിത്തവൃത്തികളാക്കി അഭീത്തു.

ഒടുവിൽ "ബാബുപ്രഫുല്ലചൂതാങ്കുരസായകാജി" സ. സ. പ. സഭയെ തൻെറ പ്രോത്സാഹജനകമായ സന്നിധാനം കൊണ്ട് അലംകൃതമാക്കിച്ചെയ്ത ഗവർണർദൊരയ്ക്കും, സ. സ. പ. സഭയുടെ കൃതജ്ഞതയ്ക്കു പാത്രീഭവിക്കേണ്ടവരായിത്തീൎന്ന മഹാനുഭാവന്മാക്കും, പതിനെട്ടു ഭാഷകളിൽ വെവ്വേറെ വന്ദനം പറയുകയും, സ. സ. പ. സഭയുടെ പ്രവ്രാമത്തെ വാഷികയോഗം ഇത്രയും മംഗളമായികഴിഞ്ഞുകൂടിയതിനു സകലനിമാന്താവിനെ സ്തുതിക്കുകയും, പരിഷ്ക്കപ്രിയന്മാരോട് ഇനിയത്തെ സഭവരെ ഉത്സാഹശൂന്യരായി ഇരുന്നുപോകരുതെന്നു പ്രത്യേകം ഓമ്മപ്പെടുത്തുകയും ചെയ്തു.

ഞങ്ങൾക്കെല്ലാം വിതപ്രകാരം ചോക്കലേറ്റ്പെട്ടികൾ കിട്ടി; സ്ഥാനമാനങ്ങൾ ലഭിച്ചു; ഗവർണരേയും, അദ്ധ്യക്ഷനേയും, സഭക്കു വന്നിരുന്ന സ്ത്രീകളേയും ഞങ്ങൾ നിലംതൊടുവിക്കാതെ ഞങ്ങളുടെ ചുമലുകളിൽ വഹിച്ചു. സമുദായപരിഷ്ക്കാരേച്ഛുക്കളായ ചില യുവാക്കന്മാർ ശ്രീമതികളെ പുറത്തേക്കു വഹിക്കുന്ന കാൎയ്യത്തിൽ പ്രദശിപ്പിച്ച അത്യുത്തമത്യാഗവും ഉത്സാഹവും അവൎണ്ണനീയംതന്നെ! എല്ലാവരേയും തുറന്നുവെയ്ക്കപ്പെട്ട വണ്ടികളിൽ ഇരുത്തി ദിവട്ടി

കളോടുകൂടി ഒരു ഘോഷയാത്രയുണ്ടായി.

രാജാവിന്റെ ഉദ്യാനവിരുന്നോടുകൂടി സ. സ. പ. സഭയുടെ ഒന്നാമത്തെ യോഗവും അവസാനിച്ചു. സഭയെപ്പററി എനിക്കു സ്വന്തമായുള്ള അഭിപ്രായം, "ഇരിക്കട്ടെ, തരക്കേടില്ല. എല്ലാംകൊണ്ടും ഉപയോഗമുണ്ട്", എന്നാണ്. ഒരുസമയം, ഞങ്ങളുടെ ഡിസ്ത്രിക്ട്കലക്ടർ മിസ്റ്റർ— യെ കാണുമ്പോൾ എന്റെ അഭിപ്രായവും മാറിയെന്നുവരാം. അദ്ദേഹത്തെക്കാൾ അധികം, ഹൈന്ദവകാര്യങ്ങളെപ്പററി ജ്ഞാനവും പരിചയവും ഉള്ള ഒരു യൂറോപ്യനില്ല. ഇന്ത്യയെക്കുറിച്ചുള്ള എന്തു കാര്യവും അദ്ദേഹത്തിന്ന് അറിയാം. മുമ്പൊരിക്കൽ "കോമട്ടി" എന്ന വാക്കിന്റെ അർത്ഥത്തെക്കുറിച്ചു ഞാനും അദ്ദേഹവും തമ്മിൽ വലിയ ഒരു തർക്കം ഉണ്ടായി. ആസ്ത്രേലിയാക്കാരൻ ഒരു ദൊര എഴുതിയ ഒരു പുസ്തകമെടുത്തു നിവർത്തിക്കാണിച്ചു വാദിച്ച് എന്റെ അഭിപ്രായം തെററായിരിക്കണമെന്ന് എന്നെ ബോധപ്പെടുത്തി! കലക്ടർക്കു കോമട്ടികളെക്കുറിച്ച് എന്നെക്കാൾ അധികം അറിവുണ്ടായതിൽ അത്ഭുതമില്ല എന്നു ഞാനും സമാധാനപ്പെട്ടു.

---




# I

## ഭാഷാവിലാസം (൪-ാം പുസ്തകം)

[പ്രസാധകൻ പി. വി. കൃഷ്ണവാരിയരവർകൾ. കോട്ടയ്ക്കൽ, ലക്ഷ്മീസഹായം അച്ചുകൂടം. വില ക. ൧.]

'കേരളകൌമുദി'യുടെ കല്യാണൈകകന്ദമായ പി. വി. കൃഷ്ണവാരിയരവർകളുടെ മാതൃഭാഷാസ്നേഹത്തിന്റെയും, മഹാപരിശ്രമത്തിന്റെയും പരമാസ്വാദ്യമായ ഫലം ഇതാ, നാലാമത്തും നമുക്കു കൈവന്നിരിക്കുന്നു. ആറു പദ്യകൃതികളാലും ആറു ഗദ്യപ്രബന്ധങ്ങളാലും അലംകൃതമായിട്ടുള്ളതാണ് 'കൌമുദി'യുടെ ഈ വിശേഷാൽപ്രതി. പദ്യകൃതികളിൽ പട്ടാഭിഷേകത്തെ അർഹിക്കുന്നതു പി. ജി. രാമയ്യർ (ബി. എ. ബി. എൽ.) അവർകളുടെ 'രണ്ടു കുട്ടികൾ' എന്ന കവിതയാകുന്നു. രാമയ്യരവർകളുടെ രാമണീയകം പൂണ്ട ഈ ശ്ലോകങ്ങൾ വാത്സല്യത്തിനും [illegible] കരുണരസത്തെ നാലുപാടും ഒരുപോലെ പ്രവഹിപ്പിക്കുന്നു.

ഹൃദയദ്രവീകരണചണത്വം 'രണ്ടു കുട്ടികൾക്ക്' എന്നാണെങ്കിൽ, ചമൽക്കാരകാരിത്വം 'എന്റെ സ്വപ്ന'ത്തിനു കൂടുതലായുണ്ട്. ൧൨൦ [illegible] പദ്യങ്ങൾ അടങ്ങിയ ഈ ഖണ്ഡകാവ്യം യഥാർത്ഥകവിതിലകനായ ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ (എം. എ. ബി. എൽ.; എം. ആർ. എ. എസ്സ്.) അവർകളുടെ തെളിഞ്ഞ പ്രതിഭയാൽ വിളഞ്ഞതാകുന്നു. നല്ല നല്ല പദങ്ങളുടെ സൌലഭ്യംകൊണ്ടും, മ

വനവാശയങ്ങളുടെ സൌരഭ്യംകൊണ്ടും, സൎവ്വോപരി സര സമായ ഫലിതധോരണികൊണ്ടും ഈ കൃതി ഏതൊരു സ ഹൃദയനെ അടിക്കടി തലകുലുക്കിക്കുകയില്ല? പട്ടിണി വിടിത്തം മുലപ്പാൽകൂടി പററിപ്പോയ പരമദരിദ്രയായ മാ താവു ക്ഷുൽപീഡിതനായി പ്രാണസഞ്ചാരംകൊള്ളുന്ന കൊ ച്ചുമകനെ നോക്കി ദയനീയമാംവണ്ണം വിലപിക്കുന്നതിൽ പ്പോലും,

'... ............................................നിൻ
കൃശതനുവല്ലി വിശപ്പുകൊണ്ടു വാടി
..................................................................
കശപിശയായ്ക്ഷണിച്ചു...............................'
ജനി മൃതി തൊട്ട ചടങ്ങു ജന്തുധൎമ്മം'

'..................................................................
........................................മോഹരത്നസൌധം
ഇടിഞ്ഞുപൊടിതപിടിയത്തകന്നു...........'
ശരി ശരി കഥതീൎന്നു.....................'
'.......അത്തന്നത്തരമാവതന്നെ'

ഇത്യാദിയായി, അയ്യരവർകളുടെ നിസൎഗ്ഗഫലിതചാതുരി നിഷ്പ്രതിബന്ധം പ്രസരിക്കുന്നുണ്ടു്. ആ സാധുസ്ത്രീ പ രേതനായ പുത്രനെ യാത്രയാക്കുന്നതായ,

'പോയ്വരിക മകനേ, മനീഷികൾക്കീ-
ക്കരയെഴുമൂഴി കടുത്തുറങ്ങുതന്നെ;
ചിറകു വിടവിടരുന്നു; പോക നീയും
നിറകതിർ വീശിന നീലപൃഷ്ഠത്തിൽ'

എന്നീ ഭദ്രരത്നമാകട്ടെ, എന്റെ സ്വപ്ന'ത്തിലെ ങ്ങും ഒരു നിറകതിർ' വീശിക്കൊണ്ടു സവിശേഷം പരി ശോഭിക്കുന്നു.

ഗദ്യപ്രബന്ധങ്ങളിൽ ഗ്രാഹ്യതയേറിയതു, വരപ്പൂർ

കല്ലിങ്ങാട്ടു നാരായണൻഭട്ടതിരിപ്പാടവർകളുടെ 'വേദസം
ഹിതയെപ്പററി ചില ചിന്തകൾ' ആണു്. ഇദ്ദേഹത്തിന്നു വൈ
ദികവിഷയത്തിലുള്ള വൈദുഷ്യം കുറച്ചൊന്നുമല്ല. യാഗ
ത്തിന്നു വേണ്ടുന്ന കാര്യങ്ങളേ വേദസംഹിതയിലുള്ളു എന്ന
ധാരണ ശരിയല്ലെന്നും, 'ആരംഭം മുതൽ അവസാനംവരെ
അധ്യാത്മചിന്ത ഋഗ്വേദസംഹിതയിലുണ്ടെ'ന്നും ഇദ്ദേഹം
സയുക്തികവും സോദാഹരണവുമായി സമർത്ഥിച്ചിരിക്കുന്നു.
എം. രാജരാജവർമ്മതമ്പുരാൻ (എം. ഏ. ബി. എൽ.) അ
വർകളുടെ 'പദാർത്ഥവിചാരം' കുറെക്കൂടി വിചാരണചെയ്തു
എഴുതിയിരുന്നെങ്കിൽ, ഇത്ര ദുർഗ്രഹമായിത്തീരുമായിരു
ന്നില്ല. ശാസ്ത്രീയപ്രമേയങ്ങളെ ലളിതമായും സരസമായും
എഴുതുവാൻ ത്രാണിയുള്ള ഒരാളാണു് തമ്പുരാൻ എന്ന
വാസ്തവം വായനക്കാരിൽ പലർക്കും അനുഭവസിദ്ധമായിരി
ക്കും.

വിദ്വാൻ സി. ശങ്കുണ്ണിനായരവർകളുടെ 'ഭാഷാഗദ്യ
സാഹിത്യ'ത്തിൽ ഗദ്യപദ്യങ്ങൾക്കു രസസങ്കരണവിഷയ
ത്തിലുള്ള വ്യത്യസ്തതയെയും, മലയാളഗദ്യത്തിന്റെ ഒരു
ചരിത്രത്തേയും ഭംഗിയിൽ വിവരിച്ചിട്ടുള്ളതിന്നു പുറമേ,
ഭാഷാഭിവൃദ്ധിക്കു വേണ്ടുന്ന ഏതാനും സാമഗ്രികളെ ചൂണ്ടി
ക്കാണിക്കുകയും ചെയ്തിട്ടുണ്ടു്. അമ്പലപ്പുഴ വെങ്കിടേശ
ശർമ്മാവവർകളുടെ 'ഭാഷാശുദ്ധി'യിൽ പുതിയ സംഗതി
കൾ ചുരുങ്ങുമെങ്കിലും, പ്രതിപാദനരീതിയുടെ വൈശിഷ്ട്യം
കൊണ്ടു് ഈ [illegible]മായ ഉപന്യാസം പുതിയതെന്നപോ
ലെതന്നെ ആദരിക്കപ്പെടും. അവഗാഢമായി ആലോ
ചിച്ചു് അഴകും മിടുക്കും വരുത്തി ഉപന്യാസമെഴുതുന്നതിൽ
ശർമ്മാവവർകൾക്കുള്ള ശക്തി ഒന്നു വേറെതന്നെയാണു്. വി.
ഉണ്ണികൃഷ്ണൻനായരവർകൾ എഴുതിയ 'മാതാവിന്റെ പ്രാ
ർത്ഥന' വായിക്കുന്നതു മാനസോൽക്കർഷത്തേയും, ധർമ്മ
ബോധത്തേയും വർദ്ധിപ്പിക്കും. ഇതിൽ തിങ്ങിത്തിളങ്ങുന്ന

സാഹിത്യഭാഗിയോ, അസാമാന്യമെന്നേ പറയേണ്ടു. ഇതും രാമയ്യരവർകളുടെ രണ്ടുകൃതികളും അന്യഭാഷയിൽനിന്നെടുക്കപ്പെട്ടവയാണെന്നു തോന്നുന്നു.

ഒടുവിൽ ചേർത്തിരിക്കുന്ന ശ്രീകൃഷ്ണനെ പാനയായി ചൊല്ലിക്കൊള്ളണമെന്നു തൽകർത്താവായ തേലപ്പുറത്തു നാരായണനമ്പി അവർകൾ നമ്മോട് ആവശ്യപ്പെടുന്നു.

എന്നാൽ,
ഇററിട്ടും പാട്ടല്ലോ ജയിപ്പൂ നിത്യം
ഗോരസം കട്ട ഭവാനിപ്പാരിങ്കൽ
ബോധവിട്ടതിൻനിഴലിലാണല്ലോ
ദേവക്കുമതിസുഖസമ്പത്തകി

എന്നും മററുമുള്ള വരികൾ പാനയുടെ ശീലിൽ ചൊല്ലുവാൻ സാധാരണന്മാർ ശക്തരാകുമെന്നു തോന്നുന്നില്ല. അഥവാ, ഇത് ഒരു യഥാർത്ഥകവിതയായിരിക്കാം! യഥാർത്ഥകവിതയുണ്ടോ വൃത്തനിയമത്തിനും മററും കീഴ്പ്പെടുന്നു!!

ഭൂരിഭാഗം നോക്കിയാൽ, ഭാഷാവിലാസത്തിന്റെ ഈ നാലാം ലക്കവും, ഇതിന്റെ പൂർവ്വജന്മാരെന്നപോലെ, സഹൃദയന്മാരുടെ സവാത്സല്യമായ പരിലാളനത്തെ തികച്ചും അർഹിക്കുന്നുണ്ട്. സുപ്രസന്നവയായ കവനകൌമുദിയുടെ ഈ ഭാഗത്തിന്നു ദൃഷ്ടിദോഷം ക്രമിക്കുന്ന് പററാതിരിപ്പാനായിരിക്കാം, പ്രസാധകൻ ഇതിനെ ശ്രീകൃഷ്ണൻപാനിക്കുന്ന വികൃതരൂപംകൊണ്ട് അങ്കിതമാക്കിയത്! കൃതമതിയായ കൃഷ്ണവാരിയരവർകളുടെ മുൻകരുതലിന്ന് ഇതും ഒരുദാഹരണമായി ഗണിക്കാം



# സ്വയംഭരണാധികാരം

ലോകമാന്യ ബാലഗംഗാധര തിലകൻ അവർകൾ അഹമ്മദ് നഗരത്തിൽ വെച്ചു ചെയ്ത മൂന്നു ഗംഭീര പ്രസംഗങ്ങളുടെ മലയാള തർജ്ജമ. പ്രമാദമായ ഒരു കേസ്സിന് ഇട വരുത്തിയ ഈ പ്രസംഗങ്ങളാണ് സ്വരാജ്യാഭിമാനിയായ ഒരാൾ വായിച്ചു പഠിക്കേണ്ടതു്. വില ൨ ണ ൬ പൈ

എ. ആർ. പി. പ്രെസ്സ്, കുന്നംകുളം.

---




എന്നീ വിഷയങ്ങളിലുള്ള എല്ലാത്തരം മലയാളപുസ്തകങ്ങളും വില്പാനുണ്ട്. ചിത്രങ്ങളോടുകൂടിയ പുസ്തകങ്ങൾ [illegible] ക്കും.

**MANAGER.**

**Saraswathi Vilasam Book-Depot,**

**TRICHUR.**